# THE CHURCH WEEKLY

| Vol. IX. | SUNDAY 23RD JANUARY 1955 | PRICE 2 ANNAS A COPY | NO. 4 |
|---|---|---|---|


## A'DAMO DOSAY No.

**Father Laurence S. Jackson, M. A. Th., H. C. F.**

II

Because of our frailty he has given us two great helps, our earthly pilgrimage. He has given us the sacraments. and he has given us prayer, and indeed the sacraments themselves are storehouses of prayer. By prayer we can plead with God, in prayer we can speak to him as friend to friend, and we have the assurance that he will answer our requests, not always it is true, in the way we expect, but in accordance with his own will for us, for he knoweth what is best for us.

We, who are waiting for the second-coming, have great storehouses of power in the Holy Sacraments of the church and these were not granted to those who waited for his first coming.

When Christ was on earth, he said: "Lo, I am with you always, even to the end of the world". Our Lord's earthy presence during his sojourning among men, was only available to a few folks in Palastine and the adjoining country but even so, it was limited to time and place But when our Lord ascended up on high, and the Holy Spirit on Penticost descended from the topmost heights of heaven when Christ sitteth at the right hand of the Father, then the divine life of the only-begotten One, was made available for all men at every altarin Christendom, he supplies, day by day week by week, mysterious food for the strengthening and refreshing of the souls of his own brethren in the flesh, that they may have power to overcome the evil within them as well as the devil who prompts them to evil, and the wickedness outside themselves.

In the Blessed Sacrament we become one with him who is the Bread of Life, the Living Bread, the True Manna, nourishing with true life those who rightly feast. Thus at every communion, there is in a very real sense, an advent, a coming of the Blessed Lord And certainly our Christmas communion ought to mean this to us all. He who humbles himself to become a little child in the manger of Bethlehem, is still content to humble himself beneath the symbols of bread and wine. When Christ came to earth on the first Christmass Day, we are told that there was joy in heaven. Angels sang in the highest, and they proclaimed peace to men of goodwill. So in our earthly Eucharist at the time of consecration we ring our earthly bells as a sign of gladness that our Lord still loves us sufficiently to come down upon our earthly altars. An Indian poet has said: "Thou hast made my heart glad in the meshes of thy music, O my Master." And if we have been enmeshed by our Lord, we shall be very near to him, who is the Master of all music. If we truly love him who gave us this most joyous sacrament of his own body and blood, we shall seek to please him, by keeping his commandment, for only those who obey him can claim his fellowship And this applies to members of the church itself.

When our Lord was on earth, S: John the Baptist could say "There standeth one among you whom ye know not." And that is still true, sometimes, I am afraid of even professing Christians. When he lived in the midst of men, few recognised him for what he was. Men and women thronged him, but only the woman with the issue of blood obtained healing through touching his garment.

And so it is to-day many people come to church, and the Lord is among them in the Blessed Sacrament of the Altar, yet how few recognise his presence, on the purpose for which he is present. Yet Christ is content to be ignored to be scorned, and for the same reason. He came to earth in his first advent for love of men; he comes to our altars for love of his brethren

So prepare your souls and bodies for the coming of the Great Guest at Christmass Use every means the church provides. Cleanse your hearts and consciences from every thing which is hostile and hateful to the Lord Jesus "I am the Living Bread which came down from heaven" says the Master. "If any man eat of this bread, he shall live for ever, and the bread that I will give him is my flesh, which I will give for the life of the world. He that eateth my flesh and drinketh my blood, dwelleth in me, and I in him."

One day we shall hope to see the "Master of all music" in the fulness of his glory and beauty, and our hearts will be glad in the meshes of his music. Meanwhile we rejoice in his earthly presence at our lowly altars. There beneath the lowly forms of Bread and Wine,

അസ്സീസിയിലെ ഫ്രാൻസീസ് 26

# കാററു പടർന്നു പിടിക്കുന്നു

(എം. കുര്യൻ ബി. എസ് സി., കോതമംഗലം.)

അധികം താമസിച്ചില്ല. വിവിധ നിലകളിലുള്ള സ്ത്രീജനങ്ങളുടെ ഒരു പ്രവാഹംതന്നെ സാൻഡാമിയാനോയിലേക്കുണ്ടായി. ക്ലാരയും ആഗ്നീസും അവരെ സസ്നേഹം സ്വീകരിച്ചു. ഫ്രാൻസിസ് അവർക്കു ഏററവും ലളിതമായ ഒരു നിയമാവലി തയ്യാറാക്കിക്കൊടുത്തു. ഭയാനകവും ഉന്മത്തവും ദുർമ്മാർഗ്ഗപൂർണ്ണവുമായ ഒരു അന്തരീക്ഷമാണു് അക്കാലത്തു് അവിടങ്ങളിൽ നിലവിലിരുന്നതു. തന്മൂലം സ്ത്രീകളെ തനിയെ യാത്രയയയ്ക്കുക സുരക്ഷിതമായിരുന്നില്ല. ഈ സാഹചര്യങ്ങളിൽ, ഭിക്ഷാടനം സഹോദരന്മാർ തന്നെ നടത്തിക്കൊള്ളാമെന്നു് അവർ ഭരമേററു. അതിനു പകരമായി സഹോദരിമാർ, അവർക്കാവശ്യമുള്ള തുന്നൽപ്പണിയും വസ്ത്രമുണ്ടാക്കലും ഏറെറടുത്തു. അൾത്താരശ്ശീലയുടെ വിളുമ്പുകളിലെ വിചിത്രത്തയ്യലും സഹോദരന്മാർക്കു ചാപ്പലിൽ ഉപയോഗിക്കുന്നതിനുള്ള ശുശ്രൂഷക്കുപ്പായത്തിന്റെ പണിയും സഹോദരിമാരുടെ ചുമതലയാണു്. ധനശേഷിയില്ലാത്ത പാവപ്പെട്ട പള്ളികൾക്കു് അവർ ചില കുപ്പായങ്ങൾ ദാനം ചെയ്യാറുണ്ടു്. സഹോദരന്മാർ പുറത്തുപോയി സാധുക്കളായ രോഗികളെ തേടിപ്പിടിച്ചു് സാൻഡാമിയാനോയിലെത്തിക്കും. സേവനത്തിനു് സ്വയം പ്രതിഷ്ഠിതരായ സഹോദരിമാർ അവരെ പരിചരിച്ചു് സാന്ത്വനപ്പെടുത്തിക്കൊള്ളും. അങ്ങനെ സാൻഡാമിയാനോ പരമ ദരിദ്രർക്കു് ഒരു ആതുരാലയവും സഹോദരങ്ങൾക്കു് ഒരു രോഗശുശ്രൂഷാമന്ദിരവുമായി വളർന്നുകൊണ്ടിരുന്നു.

ഏറെത്താമസിയാതെ, ഒരു വലിയ സംഘം "ദരിദ്രമഹിള"കളുടെ നേതൃസ്ഥാനത്തു് നിലകൊള്ളുന്നതായി ക്ലാര സ്വയം ദർശിച്ചു. ഏററവും ദരിദ്രമായ, വളരെ പാവപ്പെട്ട, ഒരു ജീവിതമാണു് അവർ നയിച്ചതു്. എന്നിരിക്കിലും അവരുടെ ജീവിതം അത്യന്തമനോജ്ഞമായിരുന്നു. അവർ രോഗികളെ ശുശ്രൂഷിച്ചു; ദീർഘനേരം ആ കൊച്ചു ചാപ്പലിൽ പ്രാർത്ഥിച്ചുകഴിഞ്ഞു; പള്ളികൾക്കു് സുന്ദരമായ തയ്യൽവേലകൾ ചെയ്തും ദൈവത്തെ ധ്യാനിച്ചും ധാരാളം സമയം പോക്കും. സഹോദരന്മാരെപ്പോലെ തന്നെ അവരും സന്തോഷവതികളായിരുന്നു.

ഫ്രാൻസിസിനെ ചുററി ഒന്നാം സമൂഹമായ സഹോദരസമൂഹം വളർന്നു. അതുപോലെ തന്നെ, രണ്ടാം സമൂഹമായ സഹോദരീസമൂഹവും ഫ്രാൻസിസിനെ ചുററിയാണു് പിറവിയെടുത്തതു്. ഇക്കാര്യങ്ങൾ അദ്ദേഹത്തെച്ചുററി വളരുവാൻ കാരണം അദ്ദേഹത്തിന്റെ വ്യക്തിവിലാസം തന്നെ. ഒരു യുവതി അദ്ദേഹത്തോടൊപ്പം എഴുന്നേററു. ദാരിദ്ര്യത്തെ സമുന്നതമായ ഒരു പദവിയിലേക്കുയർത്തി; സദുദ്ദേശഭരിതരായ അനേകം സ്ത്രീജനങ്ങൾ ആ യുവതിയുടെ കാലടികളെ പിന്തുടർന്നു മുമ്പോട്ടിറങ്ങി. സഹോദരന്മാരെങ്ങനെ വർദ്ധിച്ചുവോ അതുപോലെ തന്നെ സഹോദരിമാരുടെ സംഖ്യയും പെരുകി. തന്റെ പ്രിയപ്പെട്ട അനന്തിരവളുടെ പിറകെ ഇറങ്ങിത്തിരിച്ച ആദ്യസംഘത്തിൽ ബിയാങ്കാ ഗൈൽഫൂസിയും ഉൾപ്പെടുന്നു. ഭർത്താവായ ഫേവറിനോയുടെ മരണത്തെത്തുടർന്നു് ഓർത്തലാനാ പ്രഭ്വിയും ഇളയപുത്രി ബിയാററ്റീസും ക്ലാരയുടെ സമൂഹത്തിൽ ചേർന്നു. പ്രഥമസമൂഹത്തിന്റെ "ലോഘി"യെന്നപോലെ സാൻഡാമിയാനോയുടെ ശാഖകൾ ഇററലിയിൽ സർവ്വത്ര പൊട്ടിപ്പൊടിച്ചു. പിൽക്കാലത്തു് സമൂഹത്തിൽ ചേർന്നവരിൽ രാജകുമാരികളും മഹാരാജ്ഞിമാരും ഉൾപ്പെടുന്നുണ്ടു്.

ദരിദ്രന്മാരുടെ പാത്രിയർക്കീസ് എന്നു് ഫ്രാൻസിസിനെ നാമകരണം ചെയ്യാറുണ്ടു്. പാവപ്പെട്ടവർ അദ്ദേഹത്തെ ആരാധിച്ചു. ഇന്നും അതു തുടന്നു പോരുന്നു. തങ്ങളുടെ കൂടെ ദാരിദ്ര്യമനുഭവിപ്പാൻ വേണ്ടി, സ്വന്തം ധനസമ്പത്തുകൾ വലിച്ചെറിഞ്ഞു് ഇറങ്ങിപ്പുറപ്പെട്ട ത്യാഗമൂർത്തിയെ അവരെങ്ങനെ ആരാധിക്കാതിരിക്കും? കൊച്ചു ദരിദ്രമനുഷ്യൻ എന്ന പേരു് സ്വയം സ്വീകരിച്ചതോടെ ഫ്രാൻസിസ് സംഖ്യാതീതമായ പാവപ്പെട്ടവരുടെ ഹൃദയകവാടങ്ങൾ തുടന്നു വിട്ടുത്തിവയ്ക്കുകയായിരുന്നു. അവർ ഫ്രാൻസിസിനെ ഹൃദയപൂർവം സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്തുപോന്നു. എന്നിരിക്കിലും, അദ്ദേഹത്തിന്റെ ആഹ്വാനത്തിന്റെ ആന്തരികാർത്ഥം ഏററവും നന്നായി മനസ്സിലാക്കിയതു് കുലീനകുടുംബജരാണെന്നുള്ളതു് വിചിത്രമായിത്തോന്നാം.

അതിലെന്താണിത്ര വിസ്മയിക്കാൻ? കർഷകാത്മാവു് സദാ സമ്പാദ്യങ്ങൾക്കായി വെമ്പിക്കൊണ്ടിരിക്കുമെന്നു് ഒരു ചിന്തകൻ എഴുതിയിട്ടുണ്ടു്. എന്നാൽ ഒരു കുലീനനാകട്ടെ അത്യുൽകൃഷ്ട സ്വഭാവിയെങ്കിൽ, ഉടനെ മനസ്സ[illegible]ക്കും, സമ്പാദ്യങ്ങൾ തന്നെ തടങ്കല[illegible]ക്കുകയേയുള്ളുവെന്നു്. ഫ്രാൻസിസ് ഒരു കുലീനവംശജനായിരുന്നു, അഥവാ, അപ്രകാരം അദ്ദേഹം ചിന്തിച്ചു. സാധാരണക്കാരെ കവച്ചുവച്ചു് ശ്രേഷ്ഠമായിട്ടെന്തെങ്കിലും പ്രവർത്തിക്കണമെന്നുള്ള ആ വർത്തകകുമാരന്റെ ആഗ്രഹത്തെ ഉൽകൃഷ്ടപഥത്തിലേക്കു തിരിച്ചുവിടുന്നതിനുള്ള "ജീനിയസ്" ഫ്രാൻസിസിലുണ്ടായിരുന്നു: സംശയമില്ല. ഫ്രാൻസിസിന്റെ "ഫ്രാൻസിസ്കനിസം" വാസ്തവത്തിൽ പ്രഭുകുമാരസഹജമായ ആശയത്തിന്റെ ഉദാത്തീകരണമാണെന്നു പറയാം. ധനത്തിനും സാമൂഹ്യപദവികൾക്കും വേണ്ടിയുള്ള വെറളിയോട്ടത്തെ അവജ്ഞയോടെ വീക്ഷിച്ചു് മററുള്ളവരെ വെല്ലുന്നതിനുള്ള ആഗ്രഹത്തിൽ, ഏററവും താണ മനുഷ്യനോടും സമ നില പാലിക്കുന്നതിനുള്ള ഒരു മര്യാദ അതിലന്തർഭവിച്ചിട്ടുണ്ടു്. ഫ്രാൻസിസ് ഒരിക്കൽ പറഞ്ഞു: "മര്യാദ ദൈവത്തിന്റെ വിശിഷ്ട ഗുണങ്ങളിൽ ഒന്നത്രേ." തന്നേക്കാൾ മോശമായി വസ്ത്രധാരണം ചെയ്ത ഒരു മനുഷ്യനെ കണ്ടുമുട്ടുമ്പോൾ, ഫ്രാൻസിസ് ഉടൻതന്നെ സ്വന്തം അങ്കി ഊരി അവനു നൽകുകയും അവന്റെ വസ്ത്രം പകരം ധരിക്കുകയുമാണു്; മാത്രമല്ല, തൽക്കാലത്തേക്കു് അ

---

the Word of God, without change, the risen, ascended and glorified Jesus, manifests himself as Food for soul and body. So we lend before him, acknowledging our Lord and our God, Saviour of the World until he come (A'damo dosay no).

Approach then, and feed upon the Bread of God for thus will Christ come to you, and with great might succour you. Thus will he dwell within you and you in him; thus will you obtain the strengthening and refreshing of your souls, and be filled with a multitude of peace, and with the inward consolation which you so need nunti he come.

വസ്ത്രം വായ്പ നൽകിയതിന് അവനോടു നന്ദി പറയുകയും ചെയ്തു. ഒരു യുവാവായിരിക്കുമ്പോൾ തന്നെ, അരോചകവും അശുദ്ധവുമായ കാര്യങ്ങൾ ഫ്രാൻസിസിനു അഹിതകരമായിരുന്നു. ഈ സ്വഭാവഗുണം പിൽക്കാലത്തു കുറേക്കൂടി ഉൽകൃഷ്ടരൂപം പൂണ്ടു. ആത്മാവിനെ മലിനമാക്കുന്ന ഏതൊരു ക്രിയയും കാര്യവും അദ്ദേഹത്തെ നടുക്കമായിരുന്നു, അവയുടെ മുമ്പിൽ അദ്ദേഹം ഞെട്ടിവിറച്ചു.

ഇതിന്റെ ഫലമായിട്ടെന്തുണ്ടായി? ഒരു ധനികയുവാവായ ക്വിൻറവേൽ ബർണാർഡും നിയമപണ്ഡിതനായ പീററർ കററാനിയും യോദ്ധാവായ ഏഞ്ജലോടാൻ ക്രെഡിയും പുരോഹിതരായ ലിയോയും സിൽവെൽസ്റ്ററും സ്റ്റെഫി പ്രഭുകുടുംബാംഗമായ റൂഫിനോ കുമാരനും അതേ പ്രഭുകുടുംബത്തിലെ മറെറാരംഗമായ ക്ളാരയും അദ്ദേഹത്തെ അനുഗമിച്ചു: ഫ്റാൻസിസിന്റെ തൃതീയ സമൂഹത്തിലും സമുന്നതവ്യക്തികൾ ചേരുന്നതായി താമസിയാതെ നമുക്കുകാണാം. ഒരു റോമാ പ്രഭ്വിയായ ഗിയാക്കോമാ, ഷീയൂസിലെപ്രഭുവായ ഓർലന്റോ, ഗ്രീഷ്യോയിലെ പ്രഭു ജ്യോവന്നിഡാ വെല്ലിത്താ, ...ണ്ടെ റെയിനറോയിലെ കൊളമ്പാ പ്രഭ്വി എന്നിവർ ആ സമൂഹത്തിൽ അംഗത്വം സ്വീകരിച്ചവരാണ്. ഫ്റഞ്ചു രാജാവായ ലൂയി, യരുശലേം രാജാവായ ജോൺ, അർമീനിയാ രാജാവായ അയിററൻ ദ്വിതീയൻ, പണ്ഡിതനും ദാർശനികനുമായ ബേക്കൺ, കവിശ്രേഷ്ഠനായ ഡാന്റേ എന്നിവരും പിൽക്കാലത്തു ആ നിരയിലേക്കു കയറിച്ചെന്നവരുടെ ഗണത്തിൽ പെടുന്നു. ക്ളാരയുടെ കൂടെ ദ്വിതീയ സമൂഹത്തിൽ ചേർന്നവരുടെ സംഘത്തിൽ സ്വന്തകുടുംബാംഗങ്ങൾക്കു പുറമെ, താഴെപ്പറയുന്നവരെ കാണാം: ബൊഹേമിയാ രാജാവിന്റെ പുത്രി ആഗ്നീസ് ഹങ്കറി രാജാവിന്റെ പുത്രി എലീസബേത്തു്, പോർട്ടുഗൽ രാജ്ഞി എലീസബേത്തു്. ഫ്റാൻസിസും ക്ളാരയും കൂടി, ഭൂമുഖത്തു് പുതിയതും പരമോൽകൃഷ്ടവുമായ വേറൊരു പ്രഭുവംശപരമ്പര തന്നെ സൃഷ്ടിച്ചുവിട്ടു.

സാൻഡാമിയാനോയിൽ ഫ്റാൻസിസിന്റെ ദേവാലയത്തിനു പുറകിലായി ക്ളാരയും സഹോദരിമാരും ഇരുന്നു പാടിയ ചെറിയ "കൊയറും" അവർ ആഹാരം കഴിച്ച കൊച്ചുമുറിയും ഇന്നും കാണാം. ക്ളാര തനിക്കേററവും പ്രിയപ്പെട്ട പൂക്കൾ നട്ടുവളർത്തിയ കൊച്ചു പൂന്തോട്ടവും പുരപ്പുറത്തു കാണാം. വിശുദ്ധിയുടെ ചിഹ്നമായ ലില്ലിയും വിനയത്തിന്റെ വയലററും പ്രേമസൂചകമായ പനിനീർപ്പൂവും വളർന്നു വിടർന്നു് അവിടെ സൗരഭ്യം പരത്തിയിരുന്നു.

# എന്റെ ചിന്താവികസനം

ഫാദർ വി. സി സാമുവൽ എം. ഏ. ബി. ഡി.

## അദ്ധ്യായം 5

## കാതോലിക്കോസുകക്ഷിയുമായി സഹകരിച്ച സാഹചര്യം

(തുടർച്ച)

വേദശാസ്ത്രപരമായി കഴിവുള്ളത്രയും വിജ്ഞാനം സമ്പാദിച്ചു സഭാസേവനം നിർവഹിക്കണമെന്നായിരുന്നു എന്റെ ആഗ്രഹമെന്നും, അതിന്റെ സാഫല്യത്തിനായി ഇംഗ്ലീഷിൽ കിട്ടിക്കൊണ്ടിരിക്കുന്ന പല ഗ്രന്ഥങ്ങളും ഞാൻ വായിച്ചു പോന്നു എന്നും മുകളിൽ വിവരിച്ചുവല്ലോ. ഇംഗ്ലീഷു ഗ്രന്ഥങ്ങൾ മിക്കതും വായിക്കുന്തോറും അവയിലെ പല ആശയങ്ങളും തത്വചിന്താപരമായ അടിസ്ഥാനങ്ങളിലധിഷ്ഠിതമാണെന്നു ഞാൻ മനസ്സിലാക്കി. അതിനാൽ തത്വചിന്താപരമായ വിജ്ഞാനം കൂടാതെ വേദശാസ്ത്രപരമായ നല്ല ഗ്രന്ഥങ്ങൾ വായിച്ചു വേണ്ടവണ്ണം മനസ്സിലാക്കുക സാധ്യമല്ലായെന്നെനിക്കു ബോധ്യമായി. എന്നാലവ മനസ്സിലാക്കാതെ വേദശാസ്ത്രപരമായ അഗാധവിജ്ഞാനം ഗ്രഹിക്കുക സാധ്യമല്ലല്ലോ. ഈ സംഗതി എന്റെ മനസ്സിനെ സദാ അലട്ടിക്കൊണ്ടിരുന്നു.

അതുപോലെ തന്നെ സഭയെക്കുറിച്ചു് എനിക്കുണ്ടായിരുന്നതും കൂടുതൽ വിജ്ഞാനം സമ്പാദിക്കുംതോറും എനിക്കു ലഭിക്കുന്നതുമായ ആശയങ്ങൾ സഭാംഗങ്ങളുടെ അറിവിനായി പ്രസിദ്ധീകരിക്കണമെന്നായിരുന്നു എന്റെ ആഗ്രഹം. അതിനും എന്റെ അന്നത്തെ വിദ്യാഭ്യാസം പോരായെന്നു് എനിക്കു ബോധ്യമായി. ഈ രണ്ടു ചിന്തകളുമാണു് ഹൈസ്കൂൾ വിദ്യാഭ്യാസത്തിനുശേഷം പതിമ്മൂന്നു കൊല്ലങ്ങൾ കഴിഞ്ഞു 1944—ൽ ആലുവാ കോളജിൽ ചേർന്നു പഠിക്കുവാനെന്നെ പ്രേരിപ്പിച്ചതു്. സർവകലാശാലാബിരുദങ്ങൾ കരസ്ഥമാക്കി സമുദായത്തിൽ സ്ഥാനമാനങ്ങളാർജ്ജിക്കണമെന്നുള്ള ഉദ്ദേശ്യങ്ങളെന്നെ സ്പർശിച്ചിരുന്നതേയില്ല എന്നു തികച്ചും പറയാവുന്നതാണു്. വളരെ വ്യയഹേതുകമായ സർവകലാശാലാവിദ്യാഭ്യാസത്തിനു് എന്നെ പലവിധത്തിൽ പ്രോത്സാഹിപ്പിക്കുകയും സഹായിക്കുകയും ചെയ്ത ഒരു സ്നേഹിതവൃന്ദമെനിക്കുണ്ടു്. അവരോടും ആലുവാ കോളജിനോടും എന്റെ വിദ്യാഭ്യാസം സംബന്ധിച്ചു ഞാൻ കൃതജ്ഞനാണെന്നു് ഈ സന്ദർഭത്തിൽ പ്രസ്താവിച്ചുകൊള്ളട്ടെ.

അവരോ മററാരെങ്കിലുമോ അറിഞ്ഞിട്ടില്ലെങ്കിലും, കഴിഞ്ഞ രണ്ടദ്ധ്യായങ്ങളിൽ സംക്ഷിപ്തമായി വിവരിക്കുവാൻ ഞാൻ ശ്രമിച്ച ചിന്താപരമ്പരകളാണു ആലുവാ കോളജിൽ ചേർന്ന സമയത്തു് എന്റെ മനസ്സിൽ നിറഞ്ഞുനിന്നിരുന്നതു്. അവയുടെ പശ്ചാത്തലത്തിൽ കാതോലിക്കോസുകക്ഷിക്കു യാതൊരു സ്ഥാനന്യൂനതയുമില്ലെന്നും ഇരുകക്ഷിയിലെയും ദിവ്യശുശ്രൂഷകൾ തുല്യനിലയുള്ളതെന്നും ഞാൻ വിശ്വസിച്ചിരുന്നു. എന്നു തന്നെയുമല്ല, കക്ഷിഭേദചിന്ത കൂടാതെ രണ്ടു കക്ഷികളുമായി കഴിവുള്ളത്രയും സഹകരിച്ചും സ്നേഹം പുലർത്തിയും കഴിയണമെന്നായിരുന്നു എന്റെ ആഗ്രഹം. മലങ്കരസഭ നമ്മുടെ നാട്ടിൽ നിർവഹിക്കേണ്ട ശ്രേഷ്ഠസേവനത്തെക്കുറിച്ചു് ആദ്ധ്യാത്മിക വിജ്ഞാനാടിസ്ഥാനത്തിൽ ഇരുകക്ഷികളോടും പറയണമെന്നേ ഞാൻ വിചാരിച്ചിരുന്നുള്ളു. കോളജിൽ ചേരുന്നതിനു വളരെ മുമ്പു തന്നെ കക്ഷിസംബന്ധമായ എന്റെ അഭിപ്രായങ്ങൾ അന്നെന്റെ ഇടവകമെത്രാപ്പോലീത്തായായിരുന്ന തിരുമേനിയോടു പലതവണ ഞാൻ പറഞ്ഞിട്ടുണ്ടായിരുന്നു. അതനുസരിച്ചു കോളജിൽ ചേർന്നതു മുതൽ ആലുവാ കോളജ് ചാപ്പലിൽ ഞാൻ വി. കുർബാന നടത്തുകയും ബ. ജോണച്ചൻ നടത്തിവന്ന വി. കുർബാനയിൽ പങ്കുകൊള്ളുകയും ചെയ്തു. പട്ടത്വം സംബന്ധിച്ചു ഞങ്ങളിരുവരുടെയും നില തുല്യമായി ഞാൻ കരുതിയിരുന്നതിനാൽ ആ നടപടിയിലൊരു വിശേഷം ഞാൻ കണ്ടില്ല. എന്റെ അഭിപ്രായങ്ങൾ പാത്രിയർക്കീസ് കക്ഷിയോടും പറയണമെന്നാഗ്രഹിച്ചതിനാൽ ആ കക്ഷിയിലുള്ള എന്റെ അംഗത്വം ത്യജിച്ചു കാതോലിക്കോസു കക്ഷിയിൽ ചേരണമെന്നെനിക്കാഗ്രഹമില്ലായിരുന്നു.

അച്ചനായതു കൊണ്ടു് ഇരുകക്ഷികളെയുമൊരുപോലെ കരുതുന്ന മനോഭാവം പുലർത്തുന്നതു പലവിധത്തിലുമസാദ്ധ്യമാണെന്നു ക്രമേണ എനിക്കു മനസ്സിലായി. ഈ പ്രായോഗികവൈഷമ്യം നേരിടേണ്ടതായി വന്നുകൂടിയതുമൂലമാണു് കാതോലിക്കോസുകക്ഷിയോടു സഹകരിക്കുവാൻ ഞാൻ പ്രേരിതനായതു്. നയതന്ത്രത്തിലെനിക്കുള്ള കഴിവുകുറവും കൗശലം പ്രയോഗിക്കുവാനുള്ള വൈമനസ്യവും മൂലം പാത്രിയർക്കീസുകക്ഷിയെ പ്രീണിപ്പിക്കണമെന്നു ഞാനുദ്ദേശിച്ചില്ല. ഏതായാലും സമുദായക്കേസു പാത്രിയർക്കീസുകക്ഷിക്കനുകൂലമായി തിരുവിതാംകൂർ ഹൈക്കോടതി വിധിച്ചതിനെ തുടർന്നു് കാതോലിക്കോസു കക്ഷിയിലുള്ള പള്ളികളിൽ മാത്രം ഞാൻ ആരാധനയിൽ സംബന്ധിച്ചുപോന്നു. ഇങ്ങിനെയാണു് ഞാൻ കാതോലിക്കോസു കക്ഷിയോടു സഹകരിച്ചതു്. ഈദൃശമായ സംഭവവികാസങ്ങളുണ്ടാകാതെയിരുന്നുവെങ്കിൽ, ഔദ്യോഗികമായി ഞാൻ പാത്രിയർക്കീസുകക്ഷിയിൽ തന്നെ നിന്നുകൊണ്ടു് മേൽവിവരിച്ച എന്റെ അഭിപ്രായങ്ങൾ തുറന്നുപറയുകയും, അന്നുമുതലിന്നയോളം സ്വീകരിച്ച നടപടികൾ കൈക്കൊള്ളുകയും ചെയ്യുമായിരുന്നു. വാസ്തവം പറഞ്ഞാൽ, സ്വല്പമൊക്കെ ചിന്തിക്കുവാനും ആത്മീയാദർശങ്ങൾ കാണുവാനുമുള്ള കഴിവു് ദൈവമെനിക്കു നൽകാതെയോ, എനിക്കു ലഭിക്കുന്ന വേദശാസ്ത്രവിജ്ഞാനത്തിൽ മാത്രമേ കഴിവുള്ളത്രയും ജീവിക്കയുള്ളു എന്നു ചെറുപ്പംമുതൽക്കേ ചെയ്തിരുന്ന നിശ്ചയം പാലിക്കണമെന്നാഗ്രഹിച്ചു് ശ്രമിക്കാതെയോ ഇരുന്നെങ്കിൽ വേറെ ഒരു നില എനിക്കവലംബിക്കാമായിരുന്നു. എന്റെ അല്പമായ ധാർമ്മികബോധമെന്നെ അതിന്നനുവദിച്ചില്ലായെന്നുള്ളതാണു് പരമാർത്ഥം.

ഇത്രയും കാര്യങ്ങൾ തുറന്നുപറഞ്ഞ നിലയ്ക്കു് ഒരു സംഗതികൂടെ പ്രസ്താവിക്കണമെന്നെനിക്കാഗ്രഹമുണ്ടു്. ഞാൻ കാതോലിക്കോസു കക്ഷിയിൽ ചേർന്നതായി കേട്ട സന്തോഷം പ്രകടിപ്പിച്ച വല്ലവർക്കും, എന്റെ പ്രവൃത്തികളിൽ വേറെ ചില ഉദ്ദേശ്യങ്ങൾ കലർന്നിരിക്കുമോ എന്നു സംശയമുണ്ടായിട്ടുണ്ടെങ്കിൽ, അതിന്റെ അർത്ഥരാഹിത്യം ചൂണ്ടിക്കാണിക്കേണ്ടതെന്റെ കടമയാണല്ലോ. മലങ്കരസഭയുടെ ഉൾഭരണസ്വാതന്ത്ര്യമവകാശപ്പെടുന്നതിൽ കവിഞ്ഞു് കാതോലിക്കോസുകക്ഷി പാത്രിയർക്കീസുകക്ഷിയെക്കാൾ വ്യത്യസ്തമായ യാതൊരു നടപടിയും സ്വീകരിക്കുന്ന ലക്ഷണങ്ങളൊന്നും നാമിതിന്നകം കണ്ടിട്ടില്ലായെന്നു് നമുക്കെല്ലാവർക്കുമറിവുള്ളതാണു്. എന്നുതന്നെയുമല്ല പുരോഗമനപരമായ പല നടപടികളും കാതോലിക്കോസു കക്ഷിയെക്കാളധികം സ്വീകരിച്ചിരുന്നതും പാത്രിയർക്കീസു കക്ഷിയാണെന്നു പറയാതെ തരമില്ല. പാത്രിയർക്കീസുകക്ഷിയിലിന്നു് കുറച്ചുകാലം വീതമെങ്കിലുമെന്റെ ശിഷ്യപദം സ്വീകരിച്ചുകഴിഞ്ഞ രണ്ടു മെത്രാപ്പോലീത്താമാരും എന്നെ തങ്ങളുടെ വൈദികഗുരുവായി പരിഗണിക്കുന്ന അനേകമച്ചന്മാരുമുണ്ടു്. ആ കക്ഷിയിലെ പ്രായമുള്ള മാന്യമെത്രാപ്പോലീത്താമാർ വളരെ വാത്സല്യപൂർവ്വമെന്നെ ഉത്സാഹിപ്പിച്ചിരുന്നവരാണു്. മററു നേതാക്കന്മാരിൽ പലരുമായെനിക്കു നല്ല പരിചയവുമുണ്ടു്. അങ്ങിനെയെല്ലാമുള്ള പാത്രിയർക്കീസുകക്ഷി വിട്ടു കാതോലിക്കോസുകക്ഷിയിൽ ചേർന്ന ശേഷംപോലും കാതോലിക്കോസുകക്ഷിയിൽനിന്നും കാര്യം കാണുവാനാരുമായും ഞാൻ മമത പിടിച്ചിട്ടില്ലെന്നുള്ള പരമാർത്ഥം ആ കക്ഷിയിൽപെട്ടവർ തന്നെയും സമ്മതിക്കും.

ഞാനീലേഖനങ്ങളെഴുതി തുടങ്ങിയപ്പോൾ സമുദായക്കേസു സംബന്ധിച്ചു് സുപ്രീംകോടതി ചെയ്ത വിധിയെക്കുറിച്ചു കേട്ടിരുന്നുപോലുമില്ല. കുറെ എഴുതിക്കഴിഞ്ഞശേഷം നാട്ടിൽനിന്നും കിട്ടിയ കത്തുകൾമുഖേന കോടതിവിധിയേയും, അതിനെ തുടർന്നു സഭയിൽ നടന്നുകൊണ്ടിരിക്കുന്ന സമാധാനാലോചനകളേയുംകുറിച്ചു ചില വിവരങ്ങളെനിക്കു ലഭിക്കുകയുണ്ടായി. സഭയിൽ സമാധാനമുണ്ടാകണമെന്നു ഹൃദയപൂർവ്വമാഗ്രഹിക്കുന്നയാളാണു ഞാൻ. അതിനാൽ സമാധാനാലോചനകളെക്കുറിച്ചു എനിക്കതിയായ സന്തോഷമുണ്ടു്. സാമൂഹ്യം, സാമ്പത്തികം, വിദ്യാഭ്യാസപരം ആദിയായ എല്ലാനിലകളിലും ഇൻഡ്യയിലെ ഏതൊരു സമുദായവുമായി കിടപിടിക്കാവുന്ന മലങ്കരസുറിയാനിസഭയിൽ കഴിഞ്ഞകാലത്തു് പല പിരിച്ചിലുകളുണ്ടായി. അതുമൂലം ദൈവം നമ്മെക്കൊണ്ടുദ്ദേശിക്കുന്ന അതിമഹത്തായ സേവനം ഏകസഭയായി നിർവ്വഹിക്കുന്നതിനു സാധ്യമല്ലാതെവന്നിരിക്കയാണു്. ഇപ്പോഴത്തെ പിളർപ്പെങ്കിലും പരിഹരിച്ചു് നമ്മുടെ സഭയിലെ ഇരുകക്ഷികളും യോജിക്കാതെയിരിക്കുന്നപക്ഷംഅതു നമുക്കു് യാതൊരുതരത്തിലുമഭിമാനകരമല്ല. അതിനാൽ നാം യോജിക്കേണ്ടതത്യന്താപേക്ഷിതമാണു്.

അന്ത്യോക്യാ പാത്രിയർക്കീസുബാവാ അദ്ധ്യക്ഷനായിരിക്കുന്ന വിദേശത്തെ സഭയുമായി കഴിഞ്ഞ ഏതാനും നൂററാണ്ടുകളിൽ നമുക്കു ബന്ധമുണ്ടായിരുന്നു. പാത്രിയർക്കീസുബാവായെ സഭയുടെ വൈദികമേലദ്ധ്യക്ഷനായി നാം കരുതുകയും ചെയ്തുപോന്നു. അദ്ദേഹത്തിന്റെ പരമാധികാരം സമ്മതിച്ചുപോരുന്ന ഒരുപക്ഷമാളുകൾ നമ്മുടെ സഭയിലുണ്ടു്. ഈ പരിതസ്ഥിതികൾ പരിഗണിച്ചു് പാത്രിയർക്കീസുബാവായുമായി ഐക്യപ്പെടുന്നതിനു നാം സന്നദ്ധരാകണം. എന്നാലതുസഭയായിനമുക്കു് നമ്മുടെ നാട്ടിൽനിർവഹിക്കുവാനുള്ള ശ്രേഷ്ഠസേവനനിർവഹണത്തിനു് ബാധകമായി തീരാത്ത വ്യവസ്ഥയിലേ ആയിരിക്കാവൂ. വേദശാസ്ത്രപരമായ പരമൈക്യത്തിൽമാത്രം പാത്രിയർക്കീസുബാവായുമായും, ആ ഐക്യത്തിൽ നമുക്കു യോജിക്കാവുന്ന മററു സഭകളുമായി നാം സമ്പർക്കം പുലർത്തേണ്ടതാണു്. അങ്ങിനെയുള്ള സർവ്വബന്ധങ്ങളിലും നമ്മുടെ സഭയുടെ സ്വാതന്ത്ര്യത്തെ മററുള്ളവർ സമാദരിക്കുകയെന്നതായിരിക്ക[illegible] വ്യവസ്ഥ. ഇന്നു സഭയിൽ പാത്രി[illegible]സുബാവായുടെ അധികാരം വകവ[illegible]ന്ന ഒരു കക്ഷിയുള്ളതിനാൽ സഭയുടെ സ്വാതന്ത്ര്യത്തിൽ ബാവാ കൈകടത്തുകയില്ലെന്നുള്ള അടിസ്ഥാനതത്വം അദ്ദേഹം സ്വീകരിക്കുന്നപക്ഷം മററു വിശദാംശങ്ങളിൽ ചില വിട്ടുവീഴ്ചകൾ ചെയ്യുന്നതു് തരക്കേടില്ല. ഏതായാലും ഈജിപ്തിൽ ഈജിപ്ത്യായസഭപോലെയോ, പൂർവ്വകാലത്തെ അർമ്മേനിയായിൽ അർമ്മേനിയാസഭപോലെയോ, സിറിയാ ആദിയായ മധ്യപൂർവദേശങ്ങളിൽ സുറിയാനിസഭപോലെയോ, ഗ്രീസിൽ ഗ്രീക്കുസഭപോലെയോ, ഇംഗ്ലണ്ടിൽ ആംഗ്ലേയസഭപോലെയോ, ഇൻഡ്യയിൽ ഇൻഡ്യൻസഭയായി വികസിക്കുന്നതിനുള്ള സ്വാതന്ത്ര്യമാണു് നാം പരിരക്ഷിക്കേണ്ടതു്. ഈ തത്വം നാം സ്വീകരിക്കുമ്പോൾ നാം കാണേണ്ടതു് ഭാരതത്തിൽക്രിസ്തീയസേവനം നിർവഹിക്കുവാനുള്ള നമ്മുടെ ചുമതലയാണു്. ഈദൃശമായ അടിസ്ഥാനതത്വത്തിൽ നാം യോജിക്കാതെ പോകുന്നപക്ഷം, അതു ഖേദകരവും ദൈവസന്നിധിയിൽ അക്ഷന്തവ്യമായി കരുതപ്പെടുന്നതുമായിരിക്കും.

(പകർപ്പവകാശം)

# ദുഃഖനിമഗ്നരോടു്

ജെ. സി.

## III

ഈ അവസരത്തിൽ, ദൈവത്തിന്റെ അദൃശ്യസാന്നിദ്ധ്യം ജീവിതത്തിലെപ്പോഴും അനുഭവിച്ചറിയുകയും അതുമൂലം യാതൊന്നിനും ക്ഷതപ്പെടുത്തുവാൻ കഴിയാത്ത ശക്തിയും സമാധാനവും അവരിൽ നിരന്തരമായി വിളങ്ങിയിരിക്കുകയും ചെയ്യുവരുമായ മനുഷ്യർ ജീവിതത്തെയും മരണത്തെയും പററി എന്തു പറയുകയും ചിന്തിക്കയും ചെയ്തിരുന്നു എന്നറിയുന്നതു് പ്രയോജനകരമായിരിക്കും. ദൈവത്തിന്റെ വാഗ്ദത്തങ്ങളിൽ നിരന്തരമായി അവർ ശരണപ്പെട്ടിരുന്നു.

ആധുനിക മനുഷ്യർ സാധാരണ കൈകാര്യം ചെയ്യാത്ത ഒരു ഗ്രന്ഥമാണു് വി. വേദപുസ്തകം. എങ്കിലും നാമാരും ആ വിധത്തിൽ വി. വേദപുസ്തകത്തെ നിഷ്ക്കാസനം ചെയ്തിരിക്കുമെന്നു ഞാൻ വിചാരിക്കുന്നില്ല. അതിലെ താളുകൾ ഒന്നു മറിച്ചു നോക്കിയാൽ നാം എന്താണു വായിക്കുന്നതു്. "യഹോവ എന്റെ ഇടയനാകുന്നു. കൂരിരുൾ താഴ്‌വരയിൽ കൂടെ നടന്നാലും ഞാൻ ഒരു അനർത്ഥവും ഭയപ്പെടുകയില്ല. നീ എന്നോടു കൂടെ ഇരിക്കുന്നുവല്ലോ....നിങ്ങളുടെ ഹൃദയം കലങ്ങിപ്പോകരുതു്. ദൈവത്തിൽ വിശ്വസിക്കുക എന്നിലും വിശ്വസിക്കുക....ദൈവത്തെ സ്നേഹിക്കുന്നവർക്കു് എല്ലാം നന്മയ്ക്കായി കൂടി വ്യാപരിക്കുന്നു എന്നു നാമറിയുന്നു....ഞാൻ നിങ്ങൾക്കു് ഒരു ആശ്വാസപ്രദനെ അയയ്ക്കും. ഞാൻ നിങ്ങളെ അനാഥരായി വിടുകയില്ല; ഞാൻ നിങ്ങളുടെ അടുക്കൽ വരും".

ദുഃഖം നമ്മെ തുറിച്ചു നോക്കുമ്പോൾ മററുള്ളവരുടെ കഷ്ടതകളിലും പ്രയാസങ്ങളിലും താദാത്മ്യം പ്രാപിച്ചിട്ടു് നമ്മെത്തന്നെ വിസ്മരിക്കുകയാണാവശ്യം. നമ്മുടെ ദു:ഖങ്ങളിലും പ്രയാസങ്ങളിലും മുങ്ങിമുഴുകുവാനുള്ള വാസനയാണു നമ്മിൽ പലർക്കുമുള്ളതു്. എന്നാൽ മററുള്ളവരുടെ കഷ്ടതകളിലും ഹൃദയവേദനയിലും നാം ഭാരപ്പെട്ടു തുടങ്ങുമ്പോൾ നമുക്കുള്ള ശക്തിയോടു കൂടെ നമുക്കാവശ്യമായ ശക്തി ദൈവം നമുക്കു നൽകുന്നു.

ഞാൻ അവളുടെ വിവാഹത്തിൽ സംബന്ധിച്ചിരുന്നു. മനോഹാരിണിയും മാതാപിതാക്കന്മാരുടെ ഏക പുത്രിയുമായിരുന്നു അവൾ. അവൾക്കുവേണ്ട സർവവും മാതാപിതാക്കന്മാർ അവൾക്കു് നൽകിയിരുന്നു. അവരുടെ ജീവിതത്തിലെ സർവവും അവളായിരുന്നു. ആൾ തെരക്കുള്ള ഒരു തെരുവിൽവച്ചു് ഒരു അത്യാഹിതം അവൾക്കു ഭവിച്ചു. ഒരു മണിക്കൂറിനുള്ളിൽ അവളുടെ ജീവൻ അതിന്റെ സ്രഷ്ടാവിന്റെ സമീപത്തേക്കു് പറന്നു പോയി. ഇത്രമാത്രം ദു:ഖനിമഗ്നമായ ഒരു കുടുംബം ഞാൻ കണ്ടിട്ടില്ല. കഠിനമായ ഹൃദയവ്യഥ അനുഭവിക്കുന്ന ഒരു മാതാവും ഹൃദയം ഭേദിക്കപ്പെട്ട ഒരു പിതാവും. ദിവസവും, ആ ഭവനം ഞാൻ സന്ദർശിച്ചു കൊണ്ടിരുന്നു. അവസാനം ഒരു ദിവസം, ആ ദേശത്തു് ആ മാതാവിനു് വല്ലതും സഹായവും ചെയ്യുവാൻ കഴിയുന്ന ചിലരുടെ പേർ പറയട്ടെയോ എന്നു് ഞാൻ ചോദിച്ചു. ഹൃദ്രോഗം നിമിത്തം ശയ്യാവലംബിനിയായ ഒരു സ്നേഹിതയെ സമീപത്തുള്ള ഒരു ഭവനത്തിൽ അവൾ കണ്ടുമുട്ടി. സ്നേഹത്തിന്റെയും ക്രിസ്തീയമായ സഹാനുഭൂതിയുടെയും വലംകൈ നീട്ടി കൊടുക്കേണ്ട ഒരു സ്ഥാനം അവൾ കണ്ടെത്തി. അവൾക്കു സഹായിക്കുവാൻ കഴിയുന്ന മററു ചിലരെയും പരിചയപ്പെട്ടു. അവരുടെയിടയിലുള്ള പ്രവർത്തനത്തിനിടയിൽ അവരുടെ വേദനകളിലും കഷ്ടപ്പാടുകളിലും ആ ദാസി നിമഗ്നയായി. അതു് അവളുടെ ജീവിതത്തെ പാടെ രൂപാന്തരപ്പെടുത്തുകയും ചെയ്തു.

ഒരു വാക്കുകൂടെ: സഭയെ ഉപേക്ഷിക്കരുതു്. അതിൽ വിശ്വസിക്കുകയും അതിനു വേണ്ടി പ്രവർത്തിക്കുകയും, നിങ്ങളുടെ ഹൃദയത്തോടൊപ്പം ചലിക്കുന്ന ഹൃദയമുള്ളവരും ദൈവത്തിങ്കലേക്കു് എപ്പോഴും തിരിയുന്നവരുമായ ആളുകളുമായി ഒത്തിണങ്ങി ജീവിക്കുകയും ചെയ്യുക. നിങ്ങളുടെ ആവശ്യത്തിങ്കൽ സഹായത്തിന്റെ വലംകൈ അവർ നിങ്ങൾക്കു് നീട്ടിത്തരും. "ഞാൻ നിങ്ങളെ അനാഥരായി വിടുകയില്ല. ഞാൻ നിങ്ങളുടെ അടുക്കൽ വരും" എന്നാണു യേശുതമ്പുരാൻ വാഗ്ദത്തം ചെയ്തിരിക്കുന്നതു്.



## ചർച്ച് വീക്ക്‌ലി വരിസംഖ്യ

(എപ്പോഴും മുൻകൂർ)

| | രൂ. | ണ. | പ. |
|---|---|---|---|
| ഒരു വർഷത്തേക്കു് | 6 | 0 | 0 |
| ആറു മാസത്തേക്കു് | 3 | 0 | 0 |
| ഒററപ്രതി | 0 | 2 | 0 |
| ഇൻഡ്യയ്ക്കു വെളിയിൽ | 8 | 0 | 0 |

## വാരപഞ്ചാംഗം

| | ജനുവരി | മകരം |
|---|---|---|
| ഞായർ | 23 | 10 |
| തിങ്കൾ | 24 | 11 |
| ചൊവ്വാ | 25 | 12 |
| ബുധൻ | 26 | 13 |
| വ്യാഴം | 27 | 14 |
| വെള്ളി | 28 | 15 |
| ശനി | 29 | 16 |

**Thought for the Week**

The life of faith does not earn eternal life; it is eternal life and christ is its vehicle.

THE CHURCH WEEKLY

# പീസ്‌ലീഗും ഉപവാസയജ്ഞവും

മലങ്കരസുറിയാനി സഭയിലെ സമാധാന പരിശ്രമങ്ങൾ ഒരു നൂതന ഘട്ടത്തിലേക്കു പ്രവേശിക്കുകയാണ്. 1955 ജനുവരി 27-ാം തീയതി വ്യാഴാഴ്ച കോട്ടയം പുത്തനങ്ങാടിയിലുള്ള കുരിശുപള്ളിയങ്കണത്തിൽ വച്ചു പീസ്‌ലീഗ് സഭാസമാധാനത്തിനുവേണ്ടി ഉപവാസയജ്ഞം ആരംഭിക്കുന്നതാണെന്ന് പ്രഖ്യാപിച്ചിട്ടുണ്ട്. മഹാസിദ്ധന്മാരുടെ ജീവിതാനുഭവങ്ങളിൽ മഹത്തായ ഒരു പങ്കു വഹിച്ചിട്ടുള്ള ഉപവാസമാർഗ്ഗം പീസ്‌ലീഗ് യുവാക്കന്മാർ അംഗീകരിച്ചിരിക്കയാണ്. ഭാരതത്തിലെ മഹർഷിശ്രേഷ്ഠന്മാരും, യഹൂദമതത്തിലെ പ്രവാചകന്മാരും, മററു പുരാതനമതങ്ങളിലെ യോഗിവര്യന്മാരും ആത്മപവിത്രീകരണത്തിന് ഉപവാസം ഫലപ്രദമായ ഒരു മാർഗ്ഗമായി സ്വീകരിച്ചിട്ടുണ്ട്. യേശുക്രിസ്തു നാല്പതു ദിവസങ്ങൾ മരുഭൂമിയിൽ ഉപവസിച്ചു ധ്യാനനിഷ്ഠനായി കഴിഞ്ഞതിന്റെശേഷം തന്റെ ജീവിതത്തെ അഭിമുഖീകരിച്ച മൂന്നു പ്രധാന പരീക്ഷകളെ വിജയിച്ചസംഭവം സുപ്രസിദ്ധമാണ്. ക്രിസ്തീയസഭയുടെ ചരിത്രത്തിൽ പുണ്യാത്മാക്കളായ അനേകം പിതാക്കന്മാർ ഉപവാസത്തിന്റെ പ്രാധാന്യം ജീവിതത്തിൽ കണ്ടവരാണ്. പുരാതനമായ എല്ലാ ക്രൈസ്തവസഭകളും ഉപവാസത്തിന് സഭാജീവിതചര്യയിൽ വളരെയധികം സ്ഥാനം നൽകിയിട്ടുണ്ട്; ഓർത്തഡോക്സ് സുറിയാനിസഭയുടെ കാര്യമാണെങ്കിൽ സഭാജീവിതശിക്ഷണ പരിശീലനങ്ങൾക്കുവേണ്ടി ആണ്ടിൽ പകുതിയിലധികം ദിവസങ്ങൾ ഉപവാസനിഷ്ഠകൾക്കായി വേർതിരിച്ചിട്ടുണ്ട്. അടുത്ത കാലത്താണ് ഉപവാസത്തിന് ഒരു രാഷ്ട്രകാര്യതന്ത്രജ്ഞന്റെ ജീവിതത്തിൽ വളരെയധികം പ്രാധാന്യം നൽകിക്കണ്ടതു്. രാഷ്ട്രീയജീവിതത്തിലും ആദ്ധ്യാത്മികമൂല്യങ്ങളാണ് സർവപ്രധാനമെന്നു കരുതി ജീവിച്ച ഒരു മഹാത്മാവ് അദ്ദേഹം നേരിട്ട അതിദുർഘടകരമായ വൈഷമ്യഘട്ടങ്ങളിൽ പുതിയ മാർഗ്ഗദർശനം ഈശ്വരനിൽ നിന്നു ലഭിക്കുന്നതിനും സ്വന്തകുററബോധത്തെ അടിസ്ഥാനമാക്കിയുള്ള ആത്മപവിത്രീകരണത്തിനും ചിലപ്പോൾ അദ്ദേഹത്തെ അനുഗമിച്ചിരുന്നവരുടെ തെററായ കാൽവയ്പുകൾ തന്റെ സ്വന്തം കുററം കൂടെയാണെന്നുള്ള ബോധത്തിൽ അനുതാപത്തിനും വേണ്ടി ചെയ്ത ഉപവാസങ്ങൾ ആധുനികലോകചരിത്രത്തിലെ സുപ്രധാനസംഭവങ്ങളായിത്തീർന്നിട്ടുണ്ട്. അദ്ദേഹത്തിന്റെ ഉപവാസങ്ങൾ സംജാതമാക്കിയ പരിതസ്ഥിതികൾ ഈശ്വരാധീനം മൂലം ചില രാഷ്ട്രീയവിജയങ്ങൾക്കും ഇടയാക്കിയിട്ടുണ്ട്. അങ്ങനെയുള്ള വിജയങ്ങൾ ഉപവാസങ്ങളുടെ മാത്രം ഫലമാണെന്ന് തെററിദ്ധരിച്ചു ഗാന്ധിജിയുടെ ആദ്ധ്യാത്മികലക്ഷ്യമില്ലാതിരുന്ന പലരും ഒരു പ്രകടനമായും ഭീഷണിയായും ഉപവാസമാർഗ്ഗത്തെ സ്വീകരിച്ചിട്ടുണ്ട്. ഈയിടെ തിരു-കൊച്ചി സംസ്ഥാനത്തു് പല കേന്ദ്രങ്ങളിൽ നടന്നുകൊണ്ടിരുന്ന കമ്മ്യൂണിസ്റ്റു നിരാഹാരസത്യഗ്രഹപ്രകടനങ്ങൾ ആ രീതിയിൽപെട്ടവയാണ്. അവയ്ക്കും പ്രചരണപരമായ ചില പ്രയോജനങ്ങൾ കണ്ടേക്കാം. എന്നാൽ മതാചാര്യന്മാരും യോഗീശ്വരന്മാരും, പ്രവാചകശ്രേഷ്ഠന്മാരും മഹാത്മജിയും ഉപവാസയജ്ഞം നടത്തിയിട്ടുള്ളതു് ഈ ഗണത്തിൽ ഉൾപ്പെടുത്തുവാനുള്ളതല്ല. ആദ്ധ്യാത്മിക ജീവിതമൂല്യങ്ങൾക്കു് പരമപ്രാധാന്യം നൽകി വരുന്ന ജീവിതങ്ങളിൽ ചിലപ്പോഴെല്ലാം ദൈവനടത്തിപ്പിന്റെയും, തടുത്തു നിറുത്തുവാൻ പാടില്ലാത്ത ആത്മപ്രചോദനത്തിന്റെയും ഫലമായി ഉടലെടുക്കുന്ന വ്രതാനുഷ്ഠാനങ്ങൾക്കു അജയ്യമായ ശക്തിയുണ്ടെന്നുള്ള പരമാർത്ഥം ഞങ്ങൾ ഈയവസരത്തിൽ അനുസ്മരിക്കുന്നു. പീസ്‌ലീഗംഗങ്ങളുടെ ഉപവാസയജ്ഞം ആ രീതിയിൽ ഉള്ളതായി കാണുന്നെങ്കിൽ ക്രൈസ്തവസഭയ്ക്കും ഇൻഡ്യയിലെ ഇതര മതങ്ങൾക്കും നിസ്സീമമായ പ്രചോദനങ്ങൾ നൽകുവാൻ കഴിയുന്ന ഒരു സംരംഭമാണതു്. അവരുടെ ലക്ഷ്യം മലങ്കര സുറിയാനി സഭയിൽ സമാധാനം കൈവരുത്തുകയാണ്. അതിനെക്കാൾ ഉന്നതവും അനുഗൃഹീതവുമായ ഒരു ലക്ഷ്യത്തിന് വേണ്ടി നാം പ്രയത്നിക്കാനില്ല. ലക്ഷ്യം ഉന്നതമായതു്, മാർഗ്ഗം പരിപാവനമായതു്. ഈ രണ്ടു ലക്ഷണങ്ങളും പീസ്‌ലീഗിന്റെ തീരുമാനത്തിലുണ്ട്. എന്നാൽ അതിൽ പ്രവേശിക്കുന്നവർ ദൈവവുമായുള്ള അവരവരുടെ പ്രാപ്തിയനുസരിച്ചുള്ള സംസർഗ്ഗഫലമായി മററാർക്കും പിടിച്ചുനിറുത്താൻ സാധിക്കാത്ത ഒരു പ്രചോദനം അവരവർക്കനുഭവമുണ്ടോയെന്ന് സ്വയം പരിശോധിക്കേണ്ട ഒരു കർത്തവ്യം കൂടെയുണ്ടെന്നുള്ളതു് അനുസ്മരിപ്പിക്കുന്നതു് ഉപവാസത്തിന് സന്നദ്ധരായവരുടെ ത്യാഗബുദ്ധിയെ അപലപിക്കുകയാണെന്നു് തെററിദ്ധരിക്കരുതെന്നപേക്ഷയുണ്ട്. ഓരോ ആത്മാവിന്റെയും ദൈവവുമായുള്ള ബന്ധത്തെപ്പററി അന്യർക്കു വിധിക്കാൻ കാര്യമില്ല. അങ്ങനെയുള്ള ദൈവികനടത്തിപ്പിന്റെയും, ബന്ധത്തിന്റെയും ശക്തിയനുസരിച്ച് ആയിരിക്കും ഈ സംരംഭത്തിന്റെ വിജയമെന്നു ഞങ്ങൾ വിചാരിക്കുന്നു. ഭീഷണിയായിട്ടോ, പ്രകടനമായിട്ടോ അതു് അധഃപതിക്കാതിരിക്കാനുള്ള ഗൗരവമേറിയ ചുമതല പീസ്‌ലീഗിനും ഉപവാസത്തിന് തയാറെടുത്തിരിക്കുന്ന ത്യാഗശീലരായ യുവാക്കൾക്കുമുണ്ടെന്നു ഞങ്ങൾ ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. ഈയവസരത്തിൽ ഇരുകക്ഷിയിലെയും നേതാക്കന്മാരും അഭിവന്ദ്യതിരുമേനിമാരും ഭാവനാപൂർവം ഈ പ്രശ്നത്തെ വീക്ഷിക്കണമെന്നപേക്ഷയുണ്ട്. യുവാക്കളുടെ ഈ സംരംഭത്തെ കേവലം ബാലചാപല്യമായും അധികപ്രസംഗമായും, അക്രൈസ്തവമായും തന്നെ അപലപിക്കുവാൻ വലിയ വിഷമമില്ലാത്തവിധം പീസ്‌ലീഗിന്റെ കാൽവയ്പുകൾ തെററിപ്പോയേക്കാം. എന്നാൽ സമുദായാംഗങ്ങളുടെ ഹൃദയത്തിൽ അങ്ങോളമിങ്ങോളം അലതല്ലുന്ന ഒരു വികാരക്കോളിളക്കത്തിന്റെ ബഹിർസ്ഫുരണമാണ് പീസ്‌ലീഗിന്റെ ഉപവാസയജ്ഞമെന്ന് കാണുവാൻ നേതൃകേന്ദ്രങ്ങൾ തയാറായില്ലെങ്കിൽ ഈ സംരംഭത്തിന്റെ ഉപജ്ഞാതാക്കൾ തന്നെ വിഭാവനം ചെയ്യാത്ത ചില അനഭിലഷണീയഫലങ്ങൾ പൊട്ടിപ്പുറപ്പെട്ടുവെന്നുവരാം. ഏ

പ്രതിവാരപ്രഭാഷണം (The Sermon for the Week)

# ക്രിസ്തുനാഥന്റെ ആപൽക്കരമായ സാന്നിദ്ധ്യം

(എം. റ്റി.)

"പിന്നെ അവൻ തന്റെ വീര്യപ്രവൃത്തികൾ മിക്കതും നടന്ന പട്ടണങ്ങൾ മാനസ്സാന്തരപ്പെടായ്കയാൽ അവയെ ശാസിച്ചുതുടങ്ങി. കോരസീനേ, നിനക്കു ഹാ കഷ്ടം; ബേത്ത് സയിദേ, നിനക്കു ഹാ കഷ്ടം; നിങ്ങളിൽ നടന്ന വീര്യപ്രവൃത്തികൾ സോരിലും സീദോനിലും നടന്നിരുന്നെങ്കിൽ അവർ പണ്ടുതന്നേ രട്ടിലും വെണ്ണീറിലും മാനസാന്തരപ്പെട്ടുമായിരുന്നു.. ........ നീയോ കപ്പർന്നഹൂമേ, സ്വർഗ്ഗത്തോളം ഉയർന്നിരിക്കുമോ? നീ പാതാളം വരെ താണുപോകും."

(വി. മത്തായി 11. 20–24)

നമ്മുടെ കർത്താവിന്റെ സാന്നിദ്ധ്യത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ ശാന്തശീലനും കരുണാമൂർത്തിയും ആയിട്ടാണ് തന്നെ നാം കാണുന്നതു്. തന്റെ സാന്നിദ്ധ്യം സദാ സമാധാനപൂർണ്ണവും അനുഗ്രഹപ്രദവും തന്നേ. എന്നാൽ ആ സാന്നിദ്ധ്യത്തിനു ഭയാനകമായ ഒരു വശമുണ്ട്. ..തന്നെ അറിയുവാൻ അവസരം ലഭിച്ചിട്ടും തന്നെ സ്വീകരിക്കാത്തവർക്ക് ആ സാന്നിദ്ധ്യം ആപൽക്കരവും ന്യായവിധിക്കു കാരണവുമായി ഭവിക്കുന്നു. ഗലീലയിൽ തന്റെ പരസ്യശുശ്രൂഷയുടെ രംഗങ്ങളായിരുന്ന മൂന്നു പട്ടണങ്ങൾക്കു സംഭവിച്ചതു് അതായിരുന്നു. കോരസീൻ, ബെത്ത് സെയിദ, കപ്പർന്നഹൂം എന്നിവയെ കർത്താവു സന്ദർശിച്ചു; തന്റെ ദിവ്യമുഖത്തു് അവിടെയുള്ള ജനങ്ങളോടു പ്രസംഗിച്ചു; തന്റെ മഹത്വം വെളിപ്പെടുത്തുവാൻ പൂർവ്വമായ പല അത്ഭുതങ്ങൾ താൻ അവരുടെ ഇടയിൽ പ്രവർത്തിച്ചു. എന്നാൽ അവയെല്ലാം നിഷ്ഫലമായിത്തീർന്നതേയുള്ളൂ. അവർ മാനസാന്തരപ്പെട്ടു ദൈവത്തിങ്കലേക്കു തിരിയാതെ പഴയ പാപജീവിതം തുടർന്നു. അവരുടെ നാശത്തെ മുൻകൂട്ടി കണ്ട കർത്താവു്, വരുവാനുള്ള ന്യായവിധിയിലേക്ക് അവരുടെ ശ്രദ്ധയെ ക്ഷണിച്ചു. മാനസാന്തരത്തിനുള്ള ഒരവസാന അവസരം താൻ അവർക്കു നൽകുകയായിരുന്നു. എന്നാൽ അവർ ഗൗനിച്ചില്ല. സ്വർഗ്ഗത്തോളം ഉയർന്ന കപ്പർന്നഹൂമും മറ്റും പാതാളത്തോളം താഴുമെന്നുള്ള കർത്താവിന്റെ പ്രവചനം യഥാർത്ഥമായി.

ഒരു കാര്യം പ്രത്യേകം ശ്രദ്ധേയമായിട്ടുണ്ട്. നമ്മുടെ കർത്താവിന്റെ ന്യായവിധി പ്രസ്താവിക്കപ്പെട്ടതു് ചില ജനസമൂഹങ്ങളിന്മേലാണ്. വ്യക്തികളെ താൻ ന്യായം വിധിക്കുന്നതു നമുക്കു മനസ്സിലാക്കാവുന്ന കാര്യമാണ്. എന്നാൽ ഒരു ജനസമൂഹം ഒന്നാകെ നാശത്തിനും ന്യായവിധിക്കും വിധേയരാകുന്നതെങ്ങനെയാണ്? കോരസീനിലെയും ബെത്ത്സയിദയിലെയും കപ്പർന്നഹൂമിലെയും തെരുവീഥികളിൽ കളിച്ചിരുന്ന നിരപരാധികളായ കുട്ടികളോ യേശുവിനെ നേരിട്ടു കാണുവാനോ കേൾക്കുവാനോ അവസരം ലഭിക്കാത്ത മറ്റുള്ളവരോ എങ്ങനെയാണ് ശിക്ഷാർഹരായി ഭവിച്ചതു്? മനുഷ്യജീവിതത്തെ സംബന്ധിച്ചു മനസ്സിലാക്കുവാൻ പ്രയാസമേറിയ ഒരു പ്രശ്നം അല്ലെങ്കിൽ ഒരു രഹസ്യമാണ് ഇതു്. ദൈവം ഓരോ വ്യക്തിയേയും അന്വേഷിച്ചു കണ്ടെത്തുന്നു. ദൈവത്തെ സ്വീകരിക്കുകയോ നിരാകരിക്കുകയോ ചെയ്യുന്ന കാര്യം ഓരോ വ്യക്തിയുടെയും ചുമതലയിൽ പെട്ടതാണ്. എന്നാൽ യാതൊരു വ്യക്തിയും തനിച്ചു സ്ഥിതി ചെയ്യുന്നില്ല. അവൻ എല്ലായ്പ്പോഴും ഒരു സമൂഹത്തിലെ അംഗമാണ്. അവനു തനിച്ചു രക്ഷ പ്രാപിക്കുവാൻ കഴിയുന്നതല്ല. അവൻ ഉൾപ്പെട്ടു നിൽക്കുന്ന കുടുംബം, ഇടവക, സമുദായം മുതലായവയിലെ അംഗങ്ങളോടു അവനു ചില കടപ്പാടുകളും അവരെ സംബന്ധിച്ചു ചില ചുമതലകളും ഉണ്ട്. മറ്റുള്ളവരെ രക്ഷയിലേക്കോ നാശത്തിലേക്കോ നയിക്കുവാനുള്ള കഴിവുകൾ അവനുണ്ട്. അവന്റെ ജീവിതം ഇതിൽ ഏതെങ്കിലും ഒരു വഴിക്കു തിരിയുവാൻ മറ്റുള്ളവരെയും പ്രേരിപ്പിക്കും. അതുകൊണ്ട് ഏതെങ്കിലും ഒരുജനസമൂഹത്തിനു ദൈവത്തോടുള്ള ഉത്തരവാദിത്വം ഒരു കൂട്ടുത്തരവാദിത്വമാണ്. കർത്താവിന്റെ സാന്നിദ്ധ്യം അനുഭവിക്കാൻ അവസരം ലഭിച്ച ആളുകൾ അവന്റെ ആഹ്വാനത്തെ നിഷേധിച്ചതു നിമിത്തം അവർ തങ്ങളെ തന്നെയല്ല തങ്ങൾ ഉൾപ്പെട്ടിരുന്ന സമൂഹങ്ങളെ മുഴുവൻ നാശത്തിനും ന്യായവിധിക്കും ഏല്പിച്ചുകൊടുത്തു.

ഗലീലയിലെ പട്ടണങ്ങളിൽ മാത്രമല്ല ഈ അനുഭവമുണ്ടായതു്. ക്രിസ്തുസഭയുടെ ചരിത്രം ലോകമൊട്ടുക്ക് വിവിധ രാജ്യങ്ങളിലും സമുദായങ്ങളിലും ഇങ്ങനെയുള്ള അനുഭവത്തിനു സാക്ഷ്യം വഹിക്കുന്നു. ഇന്നു ക്രിസ്തുവിന്റെ സന്ദേശവും സ്വാധീനശക്തിയും ഏതെങ്കിലും വിധത്തിൽ ലോകത്തിന്റെ എല്ലാ കോണുകളിലും എത്തിച്ചേർന്നിട്ടുണ്ട്. ക്രിസ്തുവിനെക്കുറിച്ചറിയാത്ത ഒറ്റ വ്യക്തിപോലുമില്ലാത്ത വലിയ ജനവിഭാഗങ്ങൾ അനേകമുണ്ട്. ക്രിസ്തീയ രാജ്യങ്ങൾ എന്നു വിളിക്കപ്പെടുന്ന രാജ്യങ്ങളും അപൂർവമല്ല. ക്രിസ്തുവിന്റെ സജീവസാന്നിദ്ധ്യത്തിന്റെയും അത്ഭുതപ്രവർത്തനങ്ങളുടെയുംസൽഫലങ്ങൾഅവിടവിടെയായി ലോകമെങ്ങും ദൃശ്യമാകുന്നുണ്ട്. എന്നാൽ ഇന്നു ലോകത്തിൽ അധികം പ്രത്യക്ഷമായിക്കാണുന്നതു് ആ ദിവ്യസാന്നിദ്ധ്യത്തിന്റെ ആപൽക്കരമായ വശമാണ്. അതായതു്, ക്രിസ്തുവിനെ കണ്ടിട്ടു പുറംതിരിഞ്ഞു നടക്കുന്ന സമൂഹങ്ങളിന്മേൽ വന്നുകൊണ്ടിരിക്കുന്ന ന്യായവിധി. ഇതു ഭയാനകമായ ഒരു കാഴ്ചയാണ്. ലോകത്തിന്റെ ഇന്നത്തെ ഗതി എവിടെച്ചെന്നവസാനിക്കുമെന്നു പ്രവചിക്കുക പ്രയാസമാണ്.

---

ത്തു രംഗത്തും മുതലെടുക്കുവാനുള്ള ഉദ്ദേശത്തോടുകൂടി കമ്മ്യൂണിസ്റ്റുപ്രസ്ഥാനം സജീവമായി പ്രവർത്തിക്കുന്നുണ്ടുതാനും. പീസ്‌ലീഗിന്റെ ലക്ഷ്യത്തിലോ പരിപാടിയിലോ നിയന്ത്രണത്തിലോ എത്തുപെടാത്ത ചില ദുരന്തഫലങ്ങൾ നേതൃകേന്ദ്രങ്ങളുടെ ഭാവനാശൂന്യമായ നയവൈകല്യങ്ങൾ കൊണ്ടു വന്നുകൂടാം. തികഞ്ഞ ആത്മാർത്ഥതയോടു കൂടി ദൈവദത്തമായ സ്വാധീനങ്ങളും അധികാരങ്ങളും കൈകാര്യം ചെയ്യുന്നവർ ഈശ്വരദത്തമെന്ന് പീസ്‌ലീഗ് യുവാക്കൾ വിശ്വസിക്കുന്ന ആഗ്രഹത്തിനു് ഫലം നൽകാൻ സർവകഴിവും പ്രയോഗിക്കേണ്ടതാണ്. ആ സന്നദ്ധതയുടെ ആത്മാർത്ഥതയെ ദൈവം അനുഗ്രഹിക്കുമെന്നു പ്രത്യാശിക്കുകയും ഈ സന്ദർഭത്തിലെങ്കിലും ചിരപ്രതീക്ഷിതമായ സമാധാനം കൈവരണമെയെന്നു് പ്രാർത്ഥിക്കുകയും ചെയ്യുന്നു.

ഒരു വലിയ അഗ്നിപർവ്വതത്തിന്റെ മുകളിലാണ് ഇന്നു മനുഷ്യജാതി നിലകൊള്ളുന്നത്. അവിടെ വ്യക്തിയെ രക്ഷിച്ചതുകൊണ്ടു മാത്രമായില്ല. സ്വയം രക്ഷ നേടാനുള്ള യാതൊരുവന്റെയും ശ്രമം വിജയിക്കുവാൻ പോകുന്നില്ല. ഒന്നുകിൽ കൂട്ടത്തോടെ പൊട്ടിത്തെറിക്കുക; അല്ലെങ്കിൽ കൂട്ടത്തോടെ രക്ഷ നേടുക. നമ്മിൽ ആരും തന്നെ നമുക്കായി മാത്രം ജീവിക്കുന്ന കാര്യം ചിന്തിക്കപോലും ചെയ്യരുത്.

നമ്മുടെ സഭയുടെ "സന്ദർശനനാൾ" വന്നിരിക്കുന്നു എന്നു നിസ്സംശയം പറയാം. നമ്മുടെ ഭൂതകാലചരിത്രത്തിലേക്കു ഒന്നു തിരിഞ്ഞുനോക്കിയാൽ കർത്താവിന്റെ കാൽപ്പാടുകൾ എവിടെയും കാണാം. തന്റെ ബലമേറിയ ഭുജങ്ങൾ അത്ഭുതകരമായി നമ്മുടെ നാട്ടിലും സമുദായ മദ്ധ്യത്തിലും പ്രവർത്തിച്ചിട്ടുണ്ട്. ഇപ്പോഴും പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ തന്റെ അനുഗ്രഹങ്ങളേക്കാൾ അധികമായി തന്റെ ന്യായവിധി അല്ലയോ നാം അർഹിച്ചിരിക്കുന്നത്? ഇന്നു സുറിയാനി സമുദായത്തെ നോക്കുന്ന കർത്താവ് എന്താണു കാണുന്നത്? തന്റെ രാജ്യത്തിന്റെ കെട്ടുപണിക്കായി നിയോഗിക്കപ്പെട്ട സഭ–വചനം കൊണ്ടും ജീവിതം കൊണ്ടും ക്രിസ്തുവിനെ സാക്ഷിക്കുവാൻ വിളിക്കപ്പെട്ട ഒരു സമൂഹം—ലോകത്തിനു വെളിച്ചമായി ശോഭിക്കുവാൻ തെരഞ്ഞെടുക്കപ്പെട്ട ഒരു ജനത–മറഞ്ഞിരിക്കാൻ കഴിയാതവണ്ണം മലമുകളിൽ സ്ഥാപിക്കപ്പെട്ട ഒരു സ്വർഗ്ഗീയനഗരം, ഇന്ന് അതു പുറജാതികൾക്കുപോലും പരിഹാസപാത്രമായിത്തീർന്നിരിക്കയല്ലേ? ഇതിനുത്തരവാദികൾ ആരാണ്? സാധാരണക്കാർ സഭാനേതാക്കന്മാരെയും, അത്മായക്കാർ പുരോഹിതവർഗ്ഗത്തെയും, പുരോഹിതന്മാർ മറ്റുള്ളവരെയും കുറ്റപ്പെടുത്തും. എന്നാൽ ആരും അവനവന്റെ ചുമതലയെക്കുറിച്ചു ചിന്തിക്കുകയോ അവനവന്റെ കുറ്റം സമ്മതിക്കുകയോ ചെയ്യുകയില്ല. അതാണു നൂറ്റാണ്ടുകളായി നമ്മെ ബാധിച്ചിരിക്കുന്ന ഒരു മഹാവ്യാധി. നമ്മുടെ പ്രശസ്ത പാരമ്പര്യങ്ങളെ പ്രകീർത്തിക്കുവാനോ, കറയറ്റ വിശ്വാസസംഹിതയെക്കുറിച്ച് വാദകോലാഹലങ്ങൾ മുഴക്കുവാനോ, ആരാധനക്രമങ്ങളുടെ മാറ്റുരച്ചു കാണിക്കുവാനോ ഉള്ള സന്ദർഭമല്ല ഇത്.. നാം രട്ടിലും വെണ്ണീറിലും അനുതപിക്കുവാനുള്ള അവസരമാണ്; അതു ചെയ്യാത്തപക്ഷം നമ്മുടെ ദുർദ്ദിവസം വാതിൽക്കലാണെന്നു നാം ഓർക്കണം. സ്വർഗ്ഗത്തോളം ഉയർന്ന സുറിയാനിസഭ പാതാളംവരെ താണുപോയെന്നുവരാം. കർത്താവു കപ്പർന്നഹൂമിനോടു പറഞ്ഞ വാക്കുകൾ ഇന്നു നമ്മുടെ സമുദായത്തോടും പറയുന്നുണ്ട്, നിശ്ചയം. ആരു കേൾക്കും? ആർ അനുസരിക്കും? തന്റെ വാക്കുകൾ നമുക്കു ശിക്ഷാവിധിയായി ഭവിക്കാതെ നമ്മുടെ എല്ലാവരുടെയും മനസ്സുതിരിവിനും നമ്മുടെ സഭയുടെ പുനരുജ്ജീവനത്തിനുമായി ഭവിക്കട്ടെ.

# വേദവായനക്കുറിപ്പുകൾ

## നാലാം സുവിശേഷം

തിങ്കൾ. വി; യോഹ. 5: 37—40

നമ്മുടെ കർത്താവിന്റെ കോപം ജ്വലിക്കുന്ന ചുരുക്കമവസരങ്ങളിലൊന്നാണിത്. "നിങ്ങൾ അവന്റെ ശബ്ദം ഒരുനാളും കേട്ടിട്ടില്ല; അവന്റെ രൂപം കണ്ടിട്ടില്ല; അവന്റെ വചനം നിങ്ങളുടെ ഉള്ളിൽ വസിക്കുന്നതുമില്ല. അവൻ അയച്ചവനെ നിങ്ങൾ വിശ്വസിക്കുന്നില്ലല്ലോ."

"ഞാൻ ചെയ്യുന്ന പ്രവൃത്തികൾ മാത്രമല്ല എനിക്കു സാക്ഷ്യം വഹിക്കുന്നത്. എന്റെ പിതാവിന്റെ സാക്ഷ്യം നിങ്ങളുടെ തിരുവെഴുത്തുകളിലുണ്ടല്ലോ. അവയും എന്നെക്കുറിച്ചാണ് പ്രഖ്യാപിക്കുന്നത്. എന്നാൽ ദൈവത്തെ അറിയാത്ത നിങ്ങൾ ദൈവത്തിന്റെ സാക്ഷ്യം മാത്രമായ തിരുവെഴുത്തുകളെ ആരാധിക്കുന്നു. അവയിൽനിന്നും നിങ്ങൾക്കു നിത്യജീവൻ ലഭിക്കുമെന്ന പ്രത്യാശയിൽ പക്ഷേ ജീവദാതാവായി അവ ചൂണ്ടിക്കാണിക്കുന്ന എങ്കലേക്കു നിങ്ങൾ വരികയുമില്ല."

വേദപുസ്തകത്തെ പല പ്രാവശ്യം കുർബാനയിലും നമസ്കാരത്തിലും വായിക്കുകയും വായിച്ചു കേൾക്കുകയും ചെയ്യുന്നവരായ നമുക്കു യേശുനാഥനെ അറിയുവാനും സ്വീകരിക്കുവാനും പലപ്പോഴും കഴിയാതെ പോകുന്നതെന്തുകൊണ്ടാണ്?

ചൊവ്വാ. വി. യോഹ. 5. 41—47

"പരസ്പരം മഹത്വമന്വേഷിക്കുകയും ഏക ദൈവത്തിൽ നിന്നുത്ഭവിക്കുന്ന മഹത്വത്തെ അന്വേഷിക്കാതിരിക്കയും ചെയ്യുന്ന നിങ്ങൾക്കു എങ്ങിനെ വിശ്വസിപ്പാൻ കഴിയും?"

പുണ്യശ്ലോകനായ ശ്രീ. കെ. സി ചാക്കോ പലപ്പോഴും കൃപാപൂർവമുപയോഗിച്ചിട്ടുള്ള ഒരു ശസ്ത്രക്രിയോപകരണമാണ് ഈ വാക്യം. ഇന്നലെ നാം ചോദിച്ച ചോദ്യത്തിന്റെ സമാധാനമിതാണോ?

സഭയിലായാലും സമുദായത്തിലായാലും "ഞാൻ പ്രമാണിയാകണം, എന്റെ ഭാഗം ജയിക്കണം, എനിക്കു മഹത്വമുണ്ടാകണം" എന്നുള്ള നാമോരോരുത്തരുടേയും ചിന്തയാണോ യഥാ

ർത്ഥമായ ദിവ്യമഹത്വത്തിൽനിന്നും നമ്മെയും നമ്മുടെ സഭയേയും അകററി നിർത്തുന്നതു്?

“ദൈവത്തിൽനിന്നും എനിയ്ക്കു് നൽകപ്പെട്ടിട്ടുള്ള കൃപയാൽ ഞാൻ നിങ്ങളോടോരോരുത്തരോടു മർത്ഥിയ്ക്കുന്നു. ഒരുവനും അവൻ ഭാവിയ്ക്കേണ്ടതിൽ കൂടുതലായി സ്വയം ഭവിയ്ക്കരുതെന്നു്” (റോമാലേഖനം. 12. 3)

ഇങ്ങനെയുള്ള ഒരു വിനീതത്വവും ദൈവത്തെ നമുക്കറിഞ്ഞുകൂടാ എന്നു സമ്മതിയ്ക്കുവാനുള്ള കഴിവും ദൈവം തന്റെ കൃപയാൽ നമുക്കു് തരികയും അങ്ങിനെ നമ്മെ തന്റെ അടുക്കലേക്കു അടുപ്പിക്കുകയും ചെയ്യട്ടെ.

ബുധൻ. വി: യോഹ. 6. 1—15

നാലു സുവിശേഷകന്മാരും വിവരിയ്ക്കുന്ന ഒരു സൂചകാത്ഭുതമാണു് അഞ്ചപ്പവും രണ്ടു മീനുംകൊണ്ടു് അയ്യായിരത്തിൽ പരം പേർക്കു് ഭക്ഷണം നൽകി തൃപ്തിപ്പെടുത്തിയ സംഭവം. അതിന്റെ അർത്ഥംവളരെ അഗാധമാണ്. പരിശുദ്ധ കുർബാനയും ഈ അത്ഭുത പ്രവൃത്തിയും തമ്മിലുള്ള ബന്ധത്തെപ്പററി വി: യോഹന്നാൻ തന്നെ ഈ അദ്ധ്യായത്തിൽ എടുത്തുപറയുന്നുണ്ടു്.

തന്നെ പിന്തുടരുന്നവരുടെ തുക നാൾതോറും വർദ്ധിച്ചുകൊണ്ടു വരുന്നു. എന്നാൽ യഥാർത്ഥമായി തന്നിൽ വിശ്വസിയ്ക്കുന്നവരോ വളരെ ചുരുക്കം. ഇന്നും ക്രൈസ്തവസഭയുടെ നില ഇതു തന്നെയല്ലേ?

യേശുനാഥൻ ഫീലിപ്പോസിനോടു് ഉപദേശമാരാഞ്ഞതു് തനിയ്ക്കെന്തു ചെയ്യണമെന്നറിയാഞ്ഞിട്ടല്ല, പ്രത്യുത അവന്റെയും മററു ശിഷ്യന്മാരുടേയും വിശ്വാസത്തെ പരീക്ഷിയ്ക്കുന്നതിനാണ്. (6. 6) നാം പല വിഷമസന്ധികളെ അഭിമുഖീകരിയ്ക്കുമ്പോൾ നമുക്കു തോന്നിപ്പോകും എന്തിനാണ് ദൈവം എന്നെ ഇങ്ങനെ വിഷമിപ്പിയ്ക്കുന്നതെന്ന്. നമ്മുടെ അശക്തതയിലാണ് തന്റെ ശക്തി പൂർണ്ണമാക്കപ്പെടുന്നതു്. നമുക്കു് കഴിവില്ലാത്തതിനെ തനിയ്ക്കു് ചെയ്യാൻ സാധ്യമാണെന്നു് നാം മനസ്സിലാക്കുമ്പോൾ മാത്രമേ തന്നെ നാം അറിയുവാൻ തുടങ്ങുന്നുള്ളു. അതാണ് യഥാർത്ഥ വിശ്വാസത്തിന്റെ ആരംഭം. ഇങ്ങിനെ തന്റെ ശക്തിയേയും സ്നേഹത്തേയും കുറിച്ചു് നമുക്കുള്ള ബോധ്യവും അതിനെ അടിസ്ഥാനമാക്കിയുള്ള ജീവിതവുമാണ് ദൈവതിരുനാമത്തിനു് മഹത്വമുണ്ടാക്കുന്നതു്.

വ്യാഴം.വി. യോഹ.6.1-15(തുടർച്ച)

ഫീലിപ്പോസിന്റെയും അന്ത്രയോസിന്റെയും വചനങ്ങൾ അവരുടെ വിശ്വാസത്തിന്റെ ആഴത്തെക്കുറിയ്ക്കുന്നവയാണ്.

“നമ്മുടെയാവശ്യത്തിനുള്ള അപ്പം എവിടെ നിന്നു കിട്ടും?” എന്താണ് കർത്താവിന്റെ ചോദ്യം. “പണമുണ്ടെങ്കിൽ എവിടെയും കിട്ടും. ഇരുന്നൂറു രൂപാ എവിടെയുണ്ടാകും?” എന്നുള്ളതാണ് ഫിലിപ്പിന്റെ മനസ്സിലെ പ്രധാന പ്രശ്നം.

നാം ഫിലിപ്പോസിനെ കുററം പറയേണ്ടുന്നയാവശ്യമില്ല. നമ്മുടെ ആവശ്യങ്ങൾ നടത്തുവാൻ നമ്മെയും നമ്മുടെ സ്നേഹിതന്മാരേയും കൊണ്ടു് കഴിയുന്നതൊക്കെ ചെയ്തിട്ടു് നിവൃത്തിയില്ലാതാകുമ്പോഴേ നാം ദൈവത്തെ സമീപിയ്ക്കാറുള്ളൂ. പണമാണ് ഫിലിപ്പോസിന്റെ മനസ്സിലെന്നപോലെ നമ്മുടേയും മനസ്സിൽ സർവ്വശക്തനായി നിലകൊള്ളുന്നതു്

പത്രോസിന്റെസഹോദരനായ അന്ത്രയോസിന്റെ വിശ്വാസം കുറച്ചുകൂടി ആഴമുള്ളതാണ്. നമ്മുടെ ചെറിയ കഴിവുകളെ ഉപയോഗിച്ചു് വലിയ കാര്യങ്ങൾ കാണുവാൻ ദൈവത്തിനു് സാധിക്കും എന്നു് മനസ്സിൽ ബോധ്യമുണ്ടു്. അതുകൊണ്ടാണ് ഈ ബാലന്റെ കയ്യിലുള്ള അഞ്ചപ്പത്തേയും രണ്ടു മീനിനേയും ചൂണ്ടിക്കാണിയ്ക്കുവാൻ ധൈര്യപ്പെട്ടതു്. എന്നാൽ ഇങ്ങനെയുള്ള ദൈവവിശ്വാസം മനുഷ്യരുടെയിടയിൽ ഭോഷത്വമാണല്ലോ എന്നുള്ള ചിന്തയിൽ ഉടനെ പറയുന്നു. “പക്ഷേ ഇത്രയും പേർക്കു് ഇതുകൊണ്ടെന്താകാനാണ്?”

ദൈവത്തിനു് നമ്മുടെ സഭയിൽ സമാധാനമുണ്ടാക്കുവാനുള്ള ശക്തിയുണ്ടെന്നു് നമുക്കറിയാം. ദൈവത്തിനു് എന്റെ ജീവതത്തെ ക്രിസ്തീയ ജീവിതമാക്കിത്തീർക്കുന്നതിനുള്ള ശക്തിയുണ്ടെന്നു് എനിക്കു് വിശ്വാസമുണ്ടു്....പക്ഷേ....

വെള്ളി. വി. യോഹ. 6. 15–21

വലിയ ഒരത്ഭുതപ്രവൃത്തി കണ്ടപ്പോൾ അവർ തന്നെ വലിയവനാക്കുവാൻ തുടങ്ങി. ആദ്യം അവർ പറഞ്ഞു “ഇതാ നമ്മെ അടിമത്തത്തിൽനിന്നും രക്ഷിക്കുന്നതിനുള്ള പ്രവാചകൻ. കുറെക്കഴിഞ്ഞപ്പോൾ അവരുടെ ചിന്ത തന്നെ അവരുടെ രാജാവാക്കണമെന്നായി. എന്തിനാണിതൊക്കെ? ഇത്ര വലിയ ശക്തിയുള്ളവനെ നമ്മുടെ ആഗ്രഹങ്ങളുടെ ഉപകരണമാക്കണമെന്ന ചിന്തയാണിതിന്റെ അടിസ്ഥാനം. തങ്ങളുടെ പാപങ്ങളെപ്പററി അനുതപിക്കുന്നതിനോ ദൈവപുത്രനു് തങ്ങളുടെ ജീവിതങ്ങളെ സമർപ്പിക്കുന്നതിനോ അല്ല അവരുടെ ശ്രമം. പ്രത്യുത റോമ്മാ സാമ്രാജ്യവുമായി പോരാടുവാൻ തന്നെ അവരുടെ നേതാവാക്കുന്നതിന്നായിരുന്നു. ദൈവത്തിന്റെ മഹാശക്തി നമുക്കനുഭവപ്പെടുന്ന അവസരങ്ങളിലും തനിക്കു് നമ്മുടെ ജീവിതങ്ങളെ സമർപ്പിച്ചു് തന്റെ ഉപകരണമായിത്തീരുക എന്നതിനേക്കാൾക്കവിഞ്ഞു് നമ്മിൽ പലരും ആഗ്രഹിക്കുന്നതു്, ദൈവശക്തിയെ നമ്മുടെ സ്വാർത്ഥമോഹങ്ങളുടെ പൂരണത്തിന്നായുപയോഗിക്കുകയെന്നതാണോ? മനുഷ്യരുടെ മതങ്ങളെല്ലാം തന്നെ പലപ്പോഴും രണ്ടാമത്തേതായിത്തീരുന്നു– ക്രിസ്തീയ മതമുൾപ്പെടെ. എന്നാൽ യഥാർത്ഥ ക്രിസ്തീയവിശ്വാസത്തിന്റെ അടിസ്ഥാനം തന്റെ ഉദ്ദേശങ്ങൾ നമ്മുടെ ഉദ്ദേശങ്ങളായിത്തീരുക, നാം തന്റെ ഉപകരണങ്ങളായിത്തീരുക എന്നതാണ്.

ശനി. വി. യോഹ. 6. 16–25.

തന്റെ അത്ഭുത പ്രവൃത്തിയെക്കണ്ടതിന്നു് ശേഷം പോലും തന്റെ ശിഷ്യന്മാർക്കു് തന്നെയും യഥാർത്ഥ വിശ്വാസമുളവാകുന്നില്ല. ദീർഘസമയം പിതാവുമായുള്ള കൂട്ടായ്മയിലും പ്രാർത്ഥനയിലും സമയം കഴിച്ച ശേഷം സർവ്വലോകത്തേയും വെല്ലുന്ന വിശ്വാസത്തിന്റെ ശക്തിയോടെ കടലിന്മേൽക്കൂടി നടന്നുവരുന്ന നാഥനെക്കണ്ടിട്ടു് തന്റെ ശിഷ്യന്മാർക്കു് വിശ്വാസമല്ല, ഭയമാണുണ്ടാകുന്നതു്. അപ്രകാരംതന്നെ പിറേറദിവസം കടലിന്നക്കരെവെച്ചു് തന്നെക്കാണുകയും എന്നാൽ കടത്തുബോട്ടുകളിലൊന്നും താനുണ്ടായിരുന്നില്ലെന്നറിയുകയും ചെയ്യുമായിരുന്ന ഗലീലാക്കാരും, വിശ്വാസമില്ലാതെ അത്ഭുതപ്പെടുകയും “റബി എങ്ങിനെയിക്കരെ വന്നു” എന്നു ചോദിക്കുകയുമാണ്. എന്നാൽ ഈ ചോദ്യത്തിന്നുത്തരമായി തന്റെ രണ്ടാമത്തെ അത്ഭുത പ്രവൃത്തിയിലേക്കല്ലാ താൻ അവരുടെ ശ്രദ്ധയെ ആകർഷിയ്ക്കുന്നതു്, പ്രത്യുത പിതാവാം ദൈവത്തിന്റെ തിരുഹിതം പ്രവർത്തിക്കുവാനുള്ള അവരുടെ ചുമതലയിലേക്കാണ്. അതിന്റെ ഫലം 66–ാം വാക്യത്തിൽ വായിക്കുക.

രസകരമായ പ്രസംഗങ്ങളോ, ശ്രുതിമധുരമായ കുർബാനയോ, പെരുന്നാളുകളോ ഉണ്ടെങ്കിൽ നാം ഓടിക്കൂടും. എന്നാൽ ദൈവഹിതം പ്രവർത്തിക്കുന്നതിനുള്ള നമ്മുടെ ബാദ്ധ്യതയെപ്പററി ആരെങ്കിലും ഓർമ്മിപ്പിക്കുമ്പോൾ........

നിഖ്യാവിശ്വാസപ്രമാണം. 14

# മനുഷ്യരായ നമുക്കും നമ്മുടെ രക്ഷയ്ക്കുംവേണ്ടി

(റവ. ഡീക്കൻ എം. വി. ജോർജ്ജ് എം. ഏ. ബി. ഡി.,)

മനുഷ്യാവതാരത്തിന്റെ പരമോദ്ദേശമെന്താണെന്നു ഈ വാചകം വെളിപ്പെടുത്തുന്നു. "പരിത്രാണായ സാധൂനാം വിനാശായച; ദുഷ്കൃതം" എന്ന് ഭഗവത് ഗീതയിൽ അവതാരോദ്ദേശം പറയുന്നതു പോലെയല്ലാ, പിന്നെയോ മനുഷ്യരാശി മുഴുവന്റെയും രക്ഷയ്ക്കു വേണ്ടി യേശുക്രിസ്തു ലോകത്തിൽ ജാതനായി എന്നത്രേ പുതിയ നിയമം പറയുന്നതു്. ഈ ലേഖനത്തിന്റെ തലക്കെട്ട് അത്തനാസ്യോസിന്റെ എഴുത്തുകളിൽ തുടരെക്കാണാവുന്നാ ഒന്നത്രേ. De Incarnatione Verbi അഥവാ വചനത്തിന്റെ ആത്മരൂപീകരണം എന്ന പുസ്തകത്തിൽ മനുഷ്യജാതിയുടെ വീണ്ടെടുപ്പിനെക്കുറിച്ചുള്ള ദൈവീക അവതാരത്തെപ്പറ്റി സവിസ്തരം പ്രതിപാദിച്ചിരിക്കുന്നു. പൊതുവായി എല്ലാവരുടേയും രക്ഷകനും ദൈവ വചനവുമായ ക്രിസ്തു തനിക്കുവേണ്ടിത്തന്നെ ശരീരമെടുത്തതും കഷ്ടമനുഭവിച്ചു മരിച്ചതും ആദാം മുതലുള്ള സകലരുടെയും പാപവിമോചനത്തിനുവേണ്ടിയായിരുന്നുവെന്നു വി. അത്താനാസ്യോസ്. സമർത്ഥിക്കുന്നു. സൂര്യോദയത്താൽ അന്ധകാരം മാറുന്നതുപോലെ യേശു ക്രിസ്തുവിലുള്ള ദൈവാഗമത്താൽ ലോകത്തിൽനിന്നും പാപാന്ധകാരം മാറിക്കൊണ്ടിരിക്കുന്നു. ആദിമ നൂറ്റാണ്ടിലെ ക്രിസ്ത്യാനികളുടെ അനുഭവം യേശു ക്രിസ്തുവിന്റെ രക്ഷണ്യപ്രവർത്തനത്തിനു സാക്ഷ്യം നിന്നു. പൈശാചികസേവയിലും കലഹവ്യഗ്രതയിലും ദുർമ്മാർഗ്ഗ ജീവിതത്തിലും അധഃപതിച്ചു കിടന്ന അനേകരെയാണ് യേശുക്രിസ്തു പരിശുദ്ധന്മാരാക്കി രൂപാന്തരപ്പെടുത്തിയതു്.

മനുഷ്യരായ നമുക്കും നമ്മുടെ രക്ഷയ്ക്കുംവേണ്ടി വന്നവനാകയാൽ "രക്ഷാനായകൻ" The captain of their Salvation (എബ്രായർ 2:10) നിത്യരക്ഷയുടെ കാരണഭൂതൻ The author of Salvation (എബ്രായർ 5:9) പൂർത്തിവരുത്തുന്നവൻ (The Perfector of our faith) (എബ്രായർ 12:2) എന്നിത്യാദി പല പേരുകളാൽ എബ്രായലേഖന കർത്താവ് യേശുമിശിഹായെ ചിത്രീകരിച്ചിരിക്കുന്നു.

ക്രിസ്തീയ സുവിശേഷം എക്കാലത്തും എവിടെയും അത്യന്താപേക്ഷിതവും സ്വാഗതാർഹവുമായിരിക്കുന്നതിന്റെ കാരണം നിരാശാഗർത്തത്തിൽ ആണ്ടു കിടക്കുന്നവർക്കു അതിൽ നിന്നുള്ള ഉദ്ധാരണം പ്രസ്തുത സുവിശേഷം നൽകുന്നു എന്നുള്ളതാണ്. അവൻ ജനത്തെ അവരുടെ പാപങ്ങളിൽ നിന്നു രക്ഷിച്ചിരിക്കുന്നതു കൊണ്ട് അവനു യേശു എന്നു പേർവിളിക്കണം എന്നത്രേ ക്രിസ്തുവിന്റെ ജനനത്തിനു മുമ്പു തന്നെ മാലാഖാ അറിയിച്ചതു്. യേശു എന്നുള്ള വാക്കിന്റെ അർത്ഥം തന്നെ രക്ഷിതാവ് എന്നാണല്ലോ.

വയോവൃദ്ധനായ ശിമയോൻ ശിശുവായ യേശുവിനെ കൈയിലേറ്റി കൊണ്ടു പറഞ്ഞതു് "നീ സകല ജാതികളുടെയും മുമ്പിൽ ഒരുക്കിയിരിക്കുന്ന നിന്റെ രക്ഷ എന്റെ കണ്ണുകണ്ടല്ലോ എന്നാണ് (ലൂക്കോസ് 2: 32) അതുപോലെതന്നെ ഹന്നായും" യറുശലേമിന്റെ വീണ്ടെടുപ്പിനെ കാത്തിരുന്ന എല്ലാവരോടും അവയെക്കുറിച്ചു പ്രസ്താവിച്ചു. യേശുക്രിസ്തുവിന്റെ പരസ്യശുശ്രൂഷ തുടങ്ങിയപ്പോൾ തന്നെ മനുഷ്യരെ രക്ഷിക്കുന്ന വേലയ്ക്കുവേണ്ടിയാണ് ശിഷ്യരെ വിളിച്ചതു്. "എന്റെ പിന്നാലെ വരുവിൻ; ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കും എന്നു വ[illegible]ട്ടു പറഞ്ഞു. മുന്നോടിയായ യോഹന്നാൻ ഇതാ ലോകത്തിന്റെ പാപം ചുമക്കുന്ന ദൈവത്തിന്റെ കുഞ്ഞാട്" (യോഹന്നാൻ 1: 29) എന്നത്രേ യേശുക്രിസ്തുവിനെക്കുറിച്ചു സ്വശിഷ്യന്മാരോടു പറഞ്ഞതു്. ശമര്യാക്കാരിയുടെ വാക്കു മുഖാന്തിരം യേശുക്രിസ്തുവിൽ വിശ്വസിച്ച അനേകം ആളുകൾ അവൻ സാക്ഷാൽ ലോകരക്ഷിതാവു" (യോഹന്നാൻ 4: 42) എന്നു സ്വയമേവ മനസ്സിലാക്കി. സകല ഭൂസീമാവാസികളുമായുള്ളവരെ എങ്കലേക്കു നോക്കി രക്ഷപ്പെടുവിൻ എന്നുള്ളതായിരുന്നു യേശുക്രിസ്തുവിന്റെ ആഹ്വാനം. "എന്റെ വചനം കേട്ടു എന്നെ അയച്ചവനെ വിശ്വസിക്കുന്നവനു നിത്യജീവനുണ്ടു്. അവൻ ന്യായവിധിയിലാകാതെ മരണത്തിൽ നിന്നും ജീവങ്കലേക്കു കടന്നിരിക്കുന്നു" (യോഹന്നാൻ 5: 24) എന്നും ദാഹിക്കുന്നവനെല്ലാം എന്റെ അടുക്കൽ വന്നു കുടിക്കട്ടെ എന്നും (യോഹന്നാൻ 7: 37) അധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരുമായ

ഏവരുമേ എല്ലാവരും എന്റെ അടുക്കൽ വരുവിൻ; ഞാൻ നിങ്ങളെ ആശ്വസിപ്പിക്കും (മത്തായി 11:28) എന്നു വിളിച്ചു പറഞ്ഞു കൊണ്ടു് പത്തൊൻപതു നൂറ്റാണ്ടു മുമ്പ് ജീവിച്ചവൻ ഇന്നും അതേ വാചകങ്ങൾ തന്നെ നമ്മോടും പറയുന്നു. എന്തെന്നാൽ അവൻ നമുക്കും നമ്മുടെ രക്ഷയ്ക്കും വേണ്ടിവന്നവനത്രേ.

പാപക്ഷമമാത്രമല്ല പിന്നെയോ എല്ലാപ്രകാരത്തിലുമുള്ള രക്ഷയെ ക്രിസ്തു നൽകുന്നു. സാക്ഷാൽ നമ്മുടെ രോഗങ്ങളെ അവൻ വഹിച്ചു. നമ്മുടെ വേദനകളെ അവൻ ചുമന്നു......... നമ്മുടെ സമാധാനത്തിനായുള്ള ശിക്ഷ അവന്റെ മേലായി. അവന്റെ അടിപ്പിണരുകളാൽ നമുക്കു സൗഖ്യം വന്നുമിരിക്കുന്നു. (യെശയ്യാ 53: 4.5) കൂടാതെ തന്റെ പരസ്യശുശ്രൂഷയുടെ ആരംഭത്തിൽ അവൻ യെശയ്യാ പ്രവാചകനിൽനിന്നും വായിച്ച ഭാഗവും തന്റെ രക്ഷണ്യവേലയുടെ വിവിധ വശങ്ങൾ ചൂണ്ടിക്കാണിക്കുന്നു. "എളിയവരോടു സദ്വർത്തമാനം ഘോഷിപ്പാൻ യഹോവ എന്നെ അഭിഷേകം ചെയ്തിരിക്കകൊണ്ടു് യഹോവയായ കർത്താവിന്റെ ആത്മാവു് എന്റെ മേൽ ഇരിക്കുന്നു. ഹൃദയം തകർന്നവരെ മുറിവു കെട്ടുവാനും തടവുകാർക്കു വിടുതലും ബദ്ധന്മാർക്കു സ്വാതന്ത്ര്യവും അറിയിപ്പാനും കുരുടന്മാർക്കു കാഴ്ചയും പ്രസംഗിപ്പാനും പീഡിതന്മാരെ വിട്ടയപ്പാനും കർത്താവിന്റെ പ്രസാദവർഷം പ്രസംഗിക്കുവാനും എന്നെ അയച്ചിരിക്കുന്നു. (യെശയ്യാ 61: 1 ലൂക്കോസ് 6: 18, 19) ശാരീരികം, മാനസ്സികം, ആധ്യാത്മികം, സാമൂഹ്യം, സാമ്പത്തികം, എന്നിത്യാദി വശങ്ങളെയെല്ലാം സ്പർശിക്കുന്ന രക്ഷയത്രെ ക്രിസ്തുവിൽനിന്നും കരഗതമാകുന്നതു്. തന്നിമിത്തം അവൻ ശിഷ്യന്മാരെ സുവിശേഷവേലയ്ക്കു പറഞ്ഞയച്ചപ്പോൾ സുവിശേഷം പ്രസംഗിക്കുവാൻ മാത്രമല്ല പിന്നെയോ രോഗികളെ സൗഖ്യമാക്കുവാനും, ഭൂതങ്ങളെ പുറത്താക്കുവാനും, പഠിപ്പിക്കുവാനും സ്നാനപ്പെടുത്തുവാനും സമാധാനം പ്രദാനം ചെയ്യുവാനും അവർക്കധികാരം കൊടുത്തു.

അവന്റെ മരണത്താൽ നമ്മുടെ മരണത്തെ അവൻ ചവിട്ടിക്കൊന്നു. നമ്മുടെ ശിക്ഷ അവൻ സ്വയം ഏററതിനാൽ നമുക്കു രക്ഷയുണ്ടായി. നമ്മുടെ കടഭാരം അവൻ കൊടുത്തു വീട്ടിയതിനാൽ നാം കടരഹിതരായി അവന്റെ നിത്യജീവൻ അനിത്യരായ നമുക്കു തന്നതിനാൽ നാമും നിത്യജീവനവകാശികളായി. ദൈവപുത്രൻ മനുഷ്യപുത്രനായതിനാൽ മനുഷ്യമക്കൾക്കു ദൈവപുത്രന്മാരാകാൻ അവകാശം ലഭിച്ചു. അവൻ സ്തുതിക്കു യോഗ്യൻ. വെളിപാടുപുസ്തകത്തിൽ വീണ്ടെടുക്കപ്പെട്ട വിശുദ്ധന്മാർ പാടുന്ന പാട്ടു് ഇതാണു് "നീ യോഗ്യൻ, നീ അറുക്കപ്പെട്ട നിന്റെ രക്തം കൊണ്ടു സർവഗോത്രത്തിലും ഭാഷയിലും വംശത്തിലും ജാതിയിലും നിന്നുള്ളവരെ ദൈവത്തിനായി വിലയ്ക്കു വാങ്ങി. (വെളിപാട്‌ 5: 9) മററാർക്കും തുറക്കുവാൻ പാടില്ലാത്ത പുസ്തകം അവൻ തുറന്നു. ആകയാൽ സഭ ഇന്നും പ്രസംഗിക്കുന്നതു പത്രോസ്‌ ശ്ലീഹായുടെ പഴയ പ്രസംഗം തന്നെയാണു്. "മററൊരുത്തനിലും രക്ഷയില്ല. നാം രക്ഷിക്കപ്പെടുവാൻ ആകാശത്തിൻ കീഴിൽ മനുഷ്യരുടെ ഇടയിൽ നൽകപ്പെട്ട വേറൊരു നാമവുമില്ല." (അപ്പോ: പ്രവൃത്തി 4: 12) മനുഷ്യരായ നമുക്കും നമ്മുടെ ലക്ഷ്യയ്ക്കും വേണ്ടി വന്നവനെക്കുറിച്ചു ലജ്ജിക്കാതെ നമുക്കു അവനെ പ്രഘോഷിക്കാം.

ക്കയുവജനപംക്തി. 14

# ‘ക്യൂ’വിന്റെ ഉള്ളടക്കം

‘ക്യു’ വളരെ പുരാതനമായ ഒരു ഗ്രന്ഥമാണെന്നു വേദശാസ്ത്രജ്ഞന്മാർ എല്ലാവരും തന്നെ സമ്മതിക്കുന്നുണ്ടു്. ഇതിന്റെ ഉള്ളടക്കം പരിശോധിച്ചാൽ ക്രിസ്തീയ ഉപദേഷ്ടാക്കന്മാർക്കു ജനങ്ങളിൽ നിന്നും ലഭിച്ചിരുന്ന ചോദ്യങ്ങൾക്കു് ഉത്തരം നൽകുവാൻ സഹായകമായിത്തീരത്തക്കവണ്ണം എഴുതിയിട്ടുള്ള ഒരു ഗ്രന്ഥമാണെന്നു മനസ്സിലാക്കുവാൻ കഴിയും. കർത്താവിന്റെ രണ്ടാമത്തെ വരവു പെട്ടെന്നുണ്ടാകുമെന്നു വിചാരിച്ചതുകൊണ്ടാണല്ലോ ആദ്യകാലങ്ങളിൽ യാതൊരു പുസ്തകവും എഴുതാതിരുന്നതു്. ക്രിസ്ത്യാനികളുടെ പ്രധാന കർത്തവ്യം കർത്താവു വരുന്നതിനു മുമ്പായി സുവിശേഷം കഴിയുന്നിടത്തോളം ആളുകളെ അറിയിക്കുക എന്നുള്ളതാണെന്നു് അവർ വിചാരിച്ചിരുന്നു. എങ്കിലും പ്രസംഗങ്ങളിൽ പോരായ്കയുള്ളവയെ പൂർത്തീകരിക്കുവാൻ ചില കാര്യങ്ങൾ ഗ്രന്ഥരൂപേണ രചിക്കേണ്ട ആവശ്യം ക്രമേണ വന്നു കൂടി. അപ്പോസ്തലന്മാർ സഭ സ്ഥാപിച്ച സ്ഥലങ്ങളിലെല്ലാം അവിടവിടെയുള്ള മൂപ്പന്മാരെ ഭരണകാര്യങ്ങൾ ക്രമീകരിക്കുന്നതിനും കൂടുതൽ ഉപദേശങ്ങൾ നൽകുന്നതിനും ചുമതലപ്പെടുത്തിയിട്ടാണല്ലോ പോയതു്. എന്നാൽ ഇങ്ങനെയുള്ള മൂപ്പന്മാരും ഉപദേഷ്ടാക്കന്മാരും കർത്താവിനോടു് അടുത്തു സഹവസിച്ചിട്ടില്ലാത്തവരും തന്റെ ഉയിർത്തെഴുന്നേല്പിനും മററും ദൃക്സാക്ഷികളും അല്ലായിരുന്നതിനാൽ ജനങ്ങൾ അവരുടെ അവകാശത്തെ ചോദ്യം ചെയ്യുവാൻ തുടങ്ങി. അവർക്കു സുവിശേഷത്തെക്കുറിച്ചു വേണ്ടത്ര ജ്ഞാനമില്ലാതിരുന്നതിനാൽ ജനങ്ങൾ ചോദിക്കുന്ന ചോദ്യങ്ങൾക്കു ശരിയായ ഉത്തരം നൽകുവാനും പ്രയാസമായി വന്നു. ഇങ്ങനെ ആദി കാലത്തു ചില പ്രാദേശിക സഭയിലുണ്ടായ ചോദ്യങ്ങൾക്കു ഉത്തരം നൽകുവാനാണു് ‘ക്യു’ എഴുതിയതു് എന്നു പറ

Licence No. 498 Dated 20-8-1946 Reg. M. 5268

# THE CHURCH WEEKLY

യുന്നതിൽ വലിയ തെറ്റുണ്ടെന്നു തോന്നുന്നില്ല. അപ്പോസ്തോലപ്രവൃത്തികളും പൗലൂസിന്റെ ലേഖനങ്ങളും പരിശോധിച്ചാൽ യഹൂദന്മാരിൽ നിന്നു പല പ്രയാസങ്ങളും ആദിമസഭയ്ക്കു ഉണ്ടാകുന്നതായി നമുക്കു കാണ്മാൻ കഴിയും. ഇങ്ങനെ യഹൂദന്മാരിൽ നിന്നും ഉണ്ടാകാവുന്ന ചോദ്യങ്ങൾ എപ്രകാരമുള്ളതാണെന്നു നമുക്കു ഏകദേശമായി ഊഹിക്കാമല്ലൊ. എന്തുകൊണ്ടാണു നാം മനസ്സിലാക്കിയിട്ടുള്ള മശിഹായിൽനിന്നും വളരെ വിഭിന്നമായ സ്വഭാവത്തോടുകൂടിയ ഒരാളെ മശിഹായെന്നു പ്രസംഗിക്കുന്നതെന്നു ഒരു പക്ഷേ അവർ ചോദിച്ചിരിക്കാം. കർത്താവിന്റെ പരീക്ഷയെക്കുറിച്ചു 'ക്യൂ'വിൽ പറയുന്ന ഭാഗം ഇതിനു തൃപ്തികരമായ ഉത്തരം നൽകുന്നു; മശിഹായെക്കുറിച്ച് അന്നുവരെ ജനങ്ങൾ മനസ്സിലാക്കിയിരുന്ന കാര്യങ്ങളെല്ലാം വിട്ടിട്ട് ഒരു പുതിയ മാർഗ്ഗം താൻ തിരഞ്ഞെടുക്കുന്നതായിട്ടാണു നാമവിടെ കാണുന്നതു്. ഉത്തരകാലതത്വത്തെ (eschatology) ക്കുറിച്ചുള്ള തന്റെ ഉപദേശങ്ങളിൽ താൻ ഒരു ദിവസം ജനങ്ങൾ പ്രതീക്ഷിച്ചിരുന്നനിലയിലുള്ള ഒരുമനുഷ്യപുത്രനായിവെളിപ്പെടുമെന്നു വ്യക്തമാക്കിയിരിക്കുന്നു.

ദൈവത്തിന്റെ ജനങ്ങളുടെ നേതാക്കന്മാരുമായുള്ള ഒരു കലഹത്തിൽ താൻ മരിക്കുവാനിടയായതെന്താണെന്നു മറ്റൊരു ചോദ്യം ഉത്ഭവിച്ചിരുന്നിരിക്കാം. പരീശന്മാരെ അധിക്ഷേപിക്കുന്നതും ഭൂതബാധിതനെ സുഖപ്പെടുത്തുന്നതും ഇതിനു കാരണമായി 'ക്യൂ' പറയുന്നു.

കൂടാതെ ലോകത്തിന്റെ അവസാനം സമീപമാണെങ്കിലും ആ ചുരുങ്ങിയ കാലഘട്ടത്തിൽ തങ്ങൾ നയിക്കേണ്ട ആത്മീയജീവിതത്തിന്റെ തോതു എന്തായിരിക്കണമെന്നറിയുവാൻ ക്രിസ്ത്യാനികളായിത്തീർന്നവർ ആഗ്രഹിച്ചിരുന്നിരിക്കണം. അതുകൊണ്ടാണു മലപ്രസംഗംപോലെയുള്ള തന്റെ ധാർമ്മിക പ്രമാണങ്ങൾ എഴുതപ്പെട്ടതെന്നു വിചാരിക്കുന്നതിൽതെറ്റില്ല.

ക്രിസ്തീയസുവിശേഷകന്മാർ സഞ്ചരിച്ചിരുന്ന സ്ഥലങ്ങളിൽ യോഹന്നാൻ സ്നാപകനിൽ നിന്നും മാമ്മോദീസാ ഏറ്റിരുന്നവരും യേശുവിനെക്കുറിച്ചു കേട്ടിട്ടില്ലാത്തവരുമായ ആളുകളെ കണ്ടുമുട്ടിയിരിക്കും; അങ്ങനെയുള്ളവർക്കു യോഹന്നാൻ സ്നാപകനും കർത്താവുമായുള്ള ബന്ധമെന്താണെന്നറിയുവാൻ ജിജ്ഞാസ ജനിച്ചിരിക്കുമല്ലോ. അതുകൊണ്ടാണ്. യോഹന്നാൻ സ്നാപകനെക്കുറിച്ചു പല കാര്യങ്ങളും "ക്യൂ" യിൽ പറഞ്ഞിരിക്കുന്നതു്.

കർത്താവിന്റെ കഷ്ടാനുഭവങ്ങളെക്കുറിച്ചും അതിനു സമീപമായുള്ള സംഭവങ്ങളെക്കുറിച്ചും യാതൊന്നും തന്നെ ഈ ഗ്രന്ഥത്തിൽ പറഞ്ഞിട്ടില്ല. കഷ്ടാനുഭവത്തെക്കുറിച്ചുള്ള വിവരങ്ങളിൽ വി. മത്തായി മർക്കോസിനോടു പരിപൂർണ്ണമായി യോജിക്കുമ്പോൾ വളരെ ഭിന്നമായ നിലയിലാണു വി. ലൂക്കോസ് വിവരിക്കുന്നതു്. വി. ലൂക്കോസിനിതു കിട്ടിയതു 'ക്യൂ'വിൽ നിന്നാണെങ്കിൽ ഇത്ര പ്രധാനമായ ഒരു ഭാഗം വി. മത്തായി വിട്ടുകളയുവാനിടയില്ല. മാത്രമല്ല കഷ്ടാനുഭവത്തെക്കുറിച്ചുള്ള കാര്യങ്ങൾ എല്ലാവർക്കും വളരെ പരിചിതമായിരുന്നതിനാൽ ആദിമകാലത്തുഅവഎഴുതേണ്ട ആവശ്യം വളരെയധികം തോന്നിയിരിക്കയില്ല.

യേശുക്രിസ്തുവിനെ ഒരു നല്ല ഉപദേഷ്ടാവെന്നുള്ള നിലയിൽഈ ഗ്രന്ഥം ചിത്രീകരിക്കുന്നുണ്ടു്. ജീവിതത്തിലെ സാധാരണ കാര്യങ്ങളിൽ യേശുക്രിസ്തു കാണിക്കുന്ന താല്പര്യവും വളരെ വ്യക്തമാക്കിയിട്ടുണ്ടു്. കൂടാതെ തന്റെ രോഗശാന്തിക്കുവേണ്ടിയുള്ള ശുശ്രൂഷയും, പ്രകൃതിയോടുള്ള തന്റെ മനോഭാവവും മറ്റും ഈ ഗ്രന്ഥത്തിൽ കൂടി നാം ദർശിക്കുന്നു. ക്രിസ്ത്വബ്ദം 50-ാമാണ്ടിനോടടുത്താണു് ഈ ഗ്രന്ഥം രചിക്കപ്പെട്ടിട്ടുള്ളതു്. അതിന്റെ ഉള്ളടക്കം തന്നെ മറ്റുഗ്രന്ഥങ്ങളെക്കാൾ മുമ്പേ ഇതു എഴുതപ്പെട്ടതായിരിക്കണമെന്നുള്ളതിനു സാക്ഷ്യം വഹിക്കുന്നു. കർത്താവിന്റെ ജീവചരിത്രമെഴുതുകയെന്നുള്ളതു പിൽക്കാലത്തുണ്ടാകുന്ന ഒരു ആവശ്യമായി ഗണിക്കുന്നതാണു് കൂടുതൽ സ്വാഭാവികമായുള്ളതു്. മർക്കോസിന്റെ സുവിശേഷത്തെക്കാളാദ്യം "ക്യൂ" എഴുതിയെന്നാണു് പൊതുവെ വിശ്വസിക്കപ്പെട്ടു പോരുന്നതു്. വി. മർക്കോസിനു 'ക്യൂ'വിനെപ്പറ്റി അറിവുണ്ടായിരുന്നുവെന്നു തെളിയിക്കുവാൻ സഹായിക്കുന്ന പല ഭാഗങ്ങളുമുണ്ടു്. ക്യൂവിലെ ആശയങ്ങൾ ചുരുക്കി മർക്കോസിന്റെ സുവിശേഷത്തിൽ കാണുന്നുണ്ടു്: (മർക്കോ. 1: 7 മത്താ. 3: 11 ലൂക്കോ. 3: 16) അഗ്നിസ്നാനത്തെക്കുറിച്ചുള്ള ഭാഗം കൂടുതലായുണ്ടു്.



Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam